



# "എല്ലാ ദിനവും ജന്മദിനം"

*"ഞാൻ ജനിച്ചു" എന്ന ചിന്ത മരിക്കുന്ന ദിവസമാണ് ഒരു വ്യക്തിയുടെ യഥാർത്ഥ "ജന്മദിനം." ഓരോ ദിവസവും അത് നമ്മുടെ ജീവിതത്തിലെ അവസാന ദിനമാണ്... അപ്പോൾ, എല്ലാ ദിവസവും ഒരു ജന്മദിനം പോലെയാകും...* മാതാ അമൃതാനന്ദമയി ഇന്ത്യാ ടുഡേ അസിസ്റ്റന്റ് എഡിറ്റർ രാധാകൃഷ്ണൻ എം ജിക്ക് നൽകിയ പ്രത്യേക അഭിമുഖത്തിൽ നിന്നുള്ള പ്രസക്ത ഭാഗങ്ങൾ:

ചോദ്യം: *മറ്റൊരു ജന്മദിനം കൂടി. അമ്മയുടെ ഇത്തവണത്തെ ജന്മദിന ചിന്തകൾ എന്താണ്?*

അമ്മ: വ്യക്തിപരമായി, ജന്മദിനാഘോഷങ്ങളിൽ എനിക്കു താൽപര്യമില്ല. ഭക്തർക്കൊപ്പം ലോക സമാധാനത്തിനും ഐക്യത്തിനും വേണ്ടി പ്രാർത്ഥിക്കാനുള്ള ഒരു അവസരമാണിത്. മനുഷ്യരെ സ്നേഹിക്കാനും സേവിക്കാനുമുള്ള മറ്റൊരവസരം. "ഞാൻ ജനിച്ചു" എന്ന ചിന്ത മരിക്കുന്ന ദിവസമാണ് ഒരു വ്യക്തിയുടെ യഥാർത്ഥ "ജന്മദിനം." ഓരോ ദിവസവും അത് നമ്മുടെ ജീവിതത്തിലെ അവസാന ദിനമാണ് എന്ന ചിന്തയോടെ- അതായത് പൂർണമായും സ്നേഹത്തിന്റെ സാധ്യമായത്ര പങ്കുവയ്പോടെയും-ജീവിക്കുകയാണെങ്കിൽ എല്ലാ ദിവസവും ഒരു ജന്മദിനമായി അനുഭവപ്പെടും. എല്ലാ ദിവസവും ആഘോഷം നിറഞ്ഞവയായിരിക്കും. എല്ലാ ജന്മദിനവും ഒരു മരണദിനമായും കണക്കാക്കാം. കാരണം ഓരോ ജന്മദിനം കഴിയുന്തോറും നമ്മൾ കൂടുതൽ കൂടുതൽ മരണത്തോട് അടുത്തുകൊണ്ടിരിക്കുന്നു. പക്ഷേ ജനങ്ങൾക്കു മരണത്തെ പേടിയാണ്. അതുകൊണ്ട് മരണത്തെ മറക്കാനായി അവർ തങ്ങളുടെ ജനനം ആഘോഷിക്കുന്നു.

ചോദ്യം: *ഇതുവരെയുള്ള ജീവിതത്തേയും അത് ലോകത്തിനു നൽകിയ സന്ദേശത്തേയും അമ്മ എങ്ങനെയാണ് വിലയിരുത്തുന്നത്?*

അമ്മ: എനിക്ക് സ്വന്തമായി ഒരു ജീവിതമില്ല. എന്റെ ജീവിതം ലോകത്തിനു വേണ്ടിയാണ്. ഒരിക്കൽ എന്റെ ശരീരം പൊട്ടിത്തകരേണ്ടതാണ്. അങ്ങനെയിരിക്കെ മാനവസേവ കൊണ്ടുള്ള ക്ഷീണമേൽപിച്ച് അതിനെ പതിയെപ്പതിയെ തുരുമ്പെടുപ്പിക്കുന്നതല്ലേ അഭികാമ്യം? ഒരു വ്യക്തിക്കെങ്കിലും ആശ്വാസം പകരാൻ, ഒരു നിമിഷത്തേക്കെങ്കിലും അയാളുടെ കണ്ണുനീർ തുടയ്ക്കാൻ നിങ്ങൾക്കു സാധിക്കുന്നുണ്ടെങ്കിൽ നിങ്ങളുടെ ജീവിതം ധന്യമാണെന്നു ഞാൻ കരുതും. എന്റെ അവസാന ശ്വാസത്തിലും ഒരാൾക്ക് ആശ്വാസം പകരാൻ കഴിയണമെന്നും അയാളുടെ വേദനകൾ തുടച്ചുമാറ്റാൻ സാധിക്കണമെന്നുമാണ് എന്റെ ആഗ്രഹം. മറ്റുള്ളവർക്ക് സുഗന്ധം നൽകാനായി സ്വയം കത്തിയെരിയുന്ന സുഗന്ധത്തിരിയാകണം നമ്മൾ. അതാണ് എന്റെ കാഴ്ചപ്പാട്.

നല്ല ഹൃദയമുള്ള ഒരുപാടു വ്യക്തികൾ എനിക്കൊപ്പമുണ്ട്. അവർ എല്ലാം ചെയ്യുന്നു. ആശ്രമം ചെയ്യുന്ന എല്ലാ സേവനങ്ങൾക്കും പിന്നിലുള്ളത് അവരുടെ സ്നേഹവും ത്യാഗമനോഭാവവുമാണ്. പാശ്ചാത്യ രാഷ്ട്രങ്ങളിലും, ഇവിടെ

**"എനിക്ക് സ്വന്തമായി ഒരു ജീവിതമില്ല. എന്റെ ജീവിതം ലോകത്തിനു വേണ്ടിയാണ്. ഒരിക്കൽ എന്റെ ശരീരം പൊട്ടിത്തകരേണ്ടതാണ്. അങ്ങനെയിരിക്കെ, മാനവസേവ കൊണ്ട് ക്ഷീണമേൽപിച്ച് അതിനെ പതിയെപ്പതിയെ ക്ഷീണമേൽപിച്ച് തുരുമ്പെടുപ്പിക്കുന്നതല്ലേ അഭികാമ്യം."**



ഇന്ത്യയിലും കുട്ടികൾ ഒഴിവുസമയത്ത് ചായ വിറ്റും മറ്റും ആശ്രമത്തിലേക്ക് ചെറിയ തുകകൾ സംഭാവന ചെയ്യുന്നു. കൊച്ചു പ്രായത്തിൽ തന്നെ ദരിദ്രരെ സേവിക്കുക എന്ന സന്ദേശം അവരിലേക്കെത്തിക്കുകയാണ് ഞങ്ങൾ. എന്നെ സംബന്ധിച്ചിടത്തോളം, ഞാൻ പ്രത്യേകിച്ചൊന്നും ചെയ്യുന്നില്ല. ഒരു നദി പോലെയാണ് ഞാൻ, ഒഴുകുക മാത്രം. എന്റെ ജീവിതമാണ് എന്റെ സന്ദേശം.

ചോദ്യം: *25 വർഷം മുമ്പുള്ള സ്ഥിതിയുമായി താരതമ്യപ്പെടുത്തുമ്പോൾ ഇന്നത്തെ ലോകം അൽപം കൂടി മെച്ചപ്പെട്ടതാണെന്നു കരുതുന്നുണ്ടോ?*

അമ്മ: ഭൗതികമായി നാം ഒരുപാട് പുരോഗമിച്ചിട്ടുണ്ട്. ശാസ്ത്ര-സാങ്കേതിക മേഖലകളിൽ വമ്പിച്ച പുരോഗതി നാം കൈവരിച്ചു. മണിക്കൂറുകളോ ദിവസങ്ങളോ കൊണ്ട് ചെയ്തിരുന്ന കാര്യങ്ങൾ നടപ്പിൽവരുത്താൻ ഇപ്പോൾ മിനിട്ടുകൾ മതി. പക്ഷേ ജനങ്ങളുടെ സന്തോഷം വർധിച്ചിട്ടില്ല. 25 വർഷങ്ങൾക്കു മുമ്പ് "സമ്മർദ്ദം" പോലുള്ള വാക്കുകൾ അപരിചിതമായിരുന്നു. ഇന്ന് കൊച്ചുകുട്ടികൾ പോലും ഈ വാക്കുകൾ ഉപയോഗിക്കുന്നു. വെറുപ്പും സ്വാർത്ഥതയും വർധിച്ചിരിക്കുന്നു. ഭൗതിക സുഖങ്ങളിൽ നിന്നു മാത്രം സന്തോഷം ലഭിക്കില്ല. സന്തോഷം നേടാനായി നമ്മുടെ ഉള്ളിൽ പരിവർത്തനം സംഭവിക്കണം. ആത്മീയജ്ഞാനം വർധിക്കുകയും മനസ്സു നിയന്ത്രിക്കാൻ കഴിയുകയും ചെയ്താൽ മാത്രമേ നമ്മൾ പ്രതീക്ഷിക്കുന്ന ഈ സന്തോഷാവസ്ഥ നമുക്കു ലഭിക്കുകയുള്ളൂ. മനുഷ്യരുടെ ആഗ്രഹങ്ങൾ ദിനംപ്രതി വർധിച്ചുകൊണ്ടിരിക്കുന്നു. ബ്രേക്കില്ലാത്ത

യിൽ വീണു. “സഹായിക്കണേ, രക്ഷിക്കണേ” അയാൾ നിലവിളിച്ചു. ഒടുവിൽ ആരോ അയാളുടെ നിലവിളി കേട്ടു. സഹായിക്കാനായി കുഴിയിലേക്കു കൈ നീട്ടുകയും ചെയ്തു. “നിങ്ങളുടെ കൈ തരൂ,” സഹായിക്കാൻ എത്തിയ മനുഷ്യൻ പറഞ്ഞു: “ഞാൻ നിങ്ങളെ വലിച്ചു പുറത്തെടുക്കാം.” പക്ഷേ കുഴിയിൽ കിടന്നയാൾ ഒന്നും മിണ്ടിയില്ല. കുറേ സമയം കഴിഞ്ഞിട്ടും പ്രതികരണമൊന്നും കാണാതെ ക്ഷമകെട്ട സഹായി ഒച്ചയുയർത്തി: “ഏയ്, ഞാൻ നിങ്ങളെ സഹായിക്കാൻ ശ്രമിക്കുകയാണ്. എന്റെ കൈ പിടിച്ചോളൂ.” “പിടിച്ചോളൂ” എന്ന വാക്ക് കേട്ട ഉടൻ അയാൾ സഹായിയുടെ കൈയിൽ പിടിച്ചു കുഴിയിൽ നിന്നു കയറി. അതാണ് ഇന്നത്തെ അവസ്ഥ. വാങ്ങാൻ മാത്രമേ നമുക്കറിയൂ. കൊടുക്കാനറിയില്ല. ഇത്തരം സ്വാർത്ഥത നമ്മുടെ നാശത്തിലേക്കുള്ള വഴി തെളിക്കുകയാണ് ചെയ്യുക.

സമ്പത്തു വർധിച്ചിട്ടുണ്ടാകാം, പക്ഷേ നൈതികതയിലും ധാർമ്മികതയിലും വല്ലാതെ കുറവു സംഭവിച്ചിരിക്കുന്നു. മുമ്പൊക്കെ ദൈവഭയം കൊണ്ടും സമൂഹം എന്തു വിചാരിക്കുമെന്ന ചിന്ത കൊണ്ടും നാം അധാർമ്മിക പ്രവൃത്തികളിൽ നിന്നു വിട്ടു നിന്നു. പക്ഷേ ഇന്ന് “ആധുനികത”യുടെ പേരിൽ നമ്മുടെ ആചാരങ്ങളേയും പാരമ്പര്യങ്ങളേയുമൊക്കെ “കാലഹരണപ്പെട്ടത്” എന്ന ന്യായത്തിൽ നാം ഉപേക്ഷിച്ചു. നമ്മുടെ സംരക്ഷണത്തിനായി നിർമ്മിക്കപ്പെട്ട വ്യവസ്ഥകൾ ഉന്മൂലനം ചെയ്യപ്പെട്ടിരിക്കുന്നു. ഈ വ്യവസ്ഥകളില്ലാതെ സ്വയം നിയന്ത്രിക്കാനുള്ള കഴിവ് നാം ഇനിയും ആർജിച്ചിട്ടുമില്ല.

ചോദ്യം: *ലോകത്തിന്റെ പ്രശ്നങ്ങൾക്ക് അമ്മയ്ക്കു നൽകാനുള്ള മറുപടി എന്താണ്?*

അമ്മ: ഇന്നത്തെ പ്രശ്നങ്ങൾക്ക് ഒരേയൊരു പരിഹാരമേ ഉള്ളു- ദയ. അതാണ് എന്റെ കാഴ്ചപ്പാട്. നമ്മുടെ ഹൃദയങ്ങളിൽ മറ്റുള്ളവർക്കായി നാം ഒരിടം സൃഷ്ടിക്കണം.

ഞാൻ ഒരു കഥ കേട്ടിട്ടുണ്ട്. ഒരു ഗ്രാമത്തിൽ ഒരു മഹാത്മാവിന്റെ ഇരു കൈകളും നീട്ടിയ നിലയിലുള്ള ഒരു പ്രതിമയുണ്ടായിരുന്നു. പ്രതിമയുടെ കീഴിലുള്ള ഫലകത്തിൽ താഴെപ്പറയുന്ന വാക്കുകൾ ആലേഖനം ചെയ്തിരുന്നു: “എന്റെ കൈകളിലേക്കു വരൂ.” ഒരിക്കൽ ആ ഗ്രാമത്തിൽ ഒരു വലിയ ലഹളയുണ്ടായി. ആ ലഹളയിൽ പ്രതിമയ്ക്കു നാശമുണ്ടായി. അതിന്റെ കൈകൾ തകർന്നുപോയി. പ്രതിമയെ സ്നേഹിച്ചിരുന്ന ഗ്രാമീണരെ ഇത് ദുഃഖിതരാക്കി. അവർ ഒരു യോഗം കൂടുകയും പ്രതിമയ്ക്ക് പുതിയ കൈകൾ പണിതു നൽകാമെന്നു തീരുമാനിക്കുകയും ചെയ്തു. പക്ഷേ അപ്പോൾ അവർക്കിടയിലിരുന്ന ഒരു വൃദ്ധൻ എഴുന്നേറ്റു നിന്നു പറഞ്ഞു: “പുതിയ കൈകൾ ഉണ്ടാക്കാൻ ബുദ്ധിമുട്ടേണ്ടതില്ല. പ്രതിമ അങ്ങനെ തന്നെ നിന്നോട്ടേ.”

ഗ്രാമീണർ വിസ്മയിച്ചു: “പക്ഷേ താഴത്തെ ഫലകമോ? “എന്റെ കൈകളിലേക്കു വരൂ” എന്നല്ലേ അതിൽ എഴുതിയിരിക്കുന്നത്?” വൃദ്ധൻ പറഞ്ഞു: “അതു സാരമില്ല. “എന്റെ കൈകളിലേക്കു വരൂ” എന്ന വാചകത്തിനു താഴെ ഇങ്ങനെ എഴുതിച്ചേർക്കുക- “പക്ഷേ നിങ്ങളുടേതല്ലാതെ എനിക്കു മറ്റു കൈകളില്ല.”

“എന്റെ കൈകളിലേക്കു വരൂ. പക്ഷേ നിങ്ങളുടേതല്ലാതെ എനിക്കു മറ്റു കൈകളില്ല” എന്നാണ് ദൈവവും നമ്മോടു പറയുന്നത്.

ലോകത്തിൽ ദൃശ്യമാകുന്ന വേദനയും ദാരിദ്ര്യവും വൃത്തിഹീനതയും മറ്റും കാരണം വികാരാധീനരാകുന്ന ചിലർക്ക് ദൈവത്തോട് ദേഷ്യം തോന്നാം. ദൈവം ക്രൂരനാണെന്നും അതുകൊണ്ടാണ് ഈ ദുരിതങ്ങൾ മാറ്റാൻ അദ്ദേഹത്തിനു കഴിയാത്തതെന്നും അവർ ചിന്തിക്കുന്നു. അത് തെറ്റായ ഒരു സമീപനമാണ്. ഈ ദുരിതങ്ങൾക്കു പരിഹാരമായിത്തന്നെയാണ് ദൈവം മനുഷ്യവർഗത്തെ സൃഷ്ടിച്ചതെന്നു ഞാൻ കരുതുന്നു.

ദരിദ്രർക്കും വേദനയനുഭവിക്കുന്നവർക്കും വേണ്ടി പ്രവർത്തിക്കാൻ ഒരു ദിവസം അര മണിക്കൂറെങ്കിലും എല്ലാവരും ചെലവഴിക്കണം. ഒരു ദിവസത്തെ ശമ്പളമെങ്കിലും ഈ ആവശ്യത്തിനായി വിനിയോഗിക്കണം. നമ്മളാരും ഒറ്റപ്പെട്ട ദ്വീപുകളല്ലെന്നും ഒരേ ചങ്ങലയുടെ കണ്ണികളാണെന്നും നാം മനസ്സിലാക്കണം. മറ്റുള്ളവരുടെ പ്രവൃത്തികൾ നമ്മെ ബാധിക്കും പോലെ തന്നെ നമ്മുടെ പ്രവൃത്തികൾ നമുക്കു ചുറ്റുമുള്ളവരേയും ബാധിക്കുന്നുണ്ട്. നാമെല്ലാം ഒന്നാണെന്ന ഒരു ബോധം വളർത്തിയെടുക്കാൻ നമ്മൾ ശ്രമിക്കണം. ഈ ബോധം നമ്മളിൽ വളരുമ്പോൾ തന്നെ സ്നേഹവും ദയയുമെല്ലാം താനേ ഉറവപൊട്ടിക്കൊള്ളും.

ചോദ്യം: *എന്തു കൊണ്ടാണ് ഈ ആരോഗ്യ, വിദ്യാഭ്യാസ സ്ഥാപനങ്ങളെല്ലാം സ്ഥാപിച്ചിരിക്കുന്നത്?*

അമ്മ: സാധാരണയായി, ഞാൻ ഒന്നും ആസൂത്രണം ചെയ്യാറില്ല. ജനങ്ങളുടെ ആവശ്യങ്ങൾക്കനുസരിച്ച് ഒരു സ്വാഭാവിക പ്രതികരണമെന്ന നിലയിൽ ഉയർന്നു വന്നതാണ് ഈ സ്ഥാപനങ്ങളെല്ലാം. എല്ലാ ദിവസവും ദർശന സമയത്ത് ജീവിതത്തിന്റെ പല മണ്ഡലങ്ങളിൽ നിന്നുള്ള മനുഷ്യരാണ് എന്നെ കാണാനായി ഇവിടെയെത്തുന്നത്. അവർ അവരുടെ പ്രശ്നങ്ങൾ അവതരിപ്പിക്കുമ്പോൾ ഞാനതിനോടു പ്രതികരിക്കുന്നു എന്നു മാത്രം. ഉദാഹരണത്തിന് കൊല്ലം പാരിപ്പള്ളിയിലെ ആ അനാഥാശ്രമം (ഇത് 1989-ൽ മാതാ അമൃതാനന്ദമയീ മഠം ഏറ്റെടുത്തു). ആ സമയത്ത് ഒരു ഭജനാ മന്ദിരം പണിയാനായിട്ടായിരുന്നു ഒരു ഭക്തൻ ഞങ്ങൾക്ക് കുറച്ചു പണം സംഭാവന ചെയ്തത്. ആ സമയത്ത് ആശ്രമമെന്നു പറയാൻ മാത്രം അവിടെ ഒന്നുമുണ്ടായിരുന്നില്ല- ഓല മേഞ്ഞ കുറച്ചു കുടിലുകൾ മാത്രം. തൊഴുത്തിനടുത്തുള്ള *കളരി*യിലായിരുന്നു അമ്മ ദർശനം നൽകിയിരുന്നത്. പക്ഷേ അനാഥാശ്രമത്തിന്റെ അവസ്ഥയെക്കുറിച്ച് ആളുകൾ എന്നോടു

**സഹാനുഭൂതിയാണ് ഇന്നത്തെ പ്രശ്നങ്ങൾ തരണം ചെയ്യാനുള്ള ഏക പരിഹാര മാർഗം എന്നാണ് എനിക്ക് നിർദ്ദേശിക്കാനുള്ളത്. നമ്മുടെ ഹൃദയത്തിൽ മറ്റുള്ളവർക്കു വേണ്ടിയും ഒരു ഇടം എപ്പോഴും കണ്ടെത്തേണ്ടതുണ്ട്.**



 **അഭിമുഖം**

പറഞ്ഞത്- കുട്ടികളെ നോക്കാൻ ആരുമില്ലാത്ത അവസ്ഥ, വേണ്ടത്ര ഭക്ഷണമോ വിദ്യാഭ്യാസമോ ലഭ്യമാകാത്ത അവസ്ഥ, പാകം ചെയ്യാൻ പഴയ ടയറുകൾ കത്തിക്കേണ്ടി വരുന്നത്, വൈകുന്നേരങ്ങളിൽ ആ സ്ഥലം സാമൂഹ്യവിരുദ്ധരുടെ താവളമാകുന്നത്, രോഗങ്ങൾ അവിടെ വ്യാപകമാകുന്നത്- അതറിഞ്ഞപ്പോൾ ഭജനാമന്ദിരം നിർമ്മിക്കാൻ ലഭിച്ച പണം ഞങ്ങൾ ഈ അനാഥാശ്രമത്തിനായി മാറ്റിവച്ചു. ഭജനാമന്ദിരം എപ്പോൾ വേണമെങ്കിലും പണിയാമല്ലോ.

ഇനി ആരോഗ്യ സ്ഥാപനങ്ങൾ. വിഷ്ണു ധന്വന്തരിയായി ജന്മമെടുത്തില്ലേ? രോഗികളെ സംരക്ഷിക്കേണ്ടത് ദൈവം നിർദ്ദേശിച്ച കടമയാണെന്നാണ് ഇതിനു പിന്നിലുള്ള സന്ദേശം. പക്ഷേ ഇന്ത്യയിലെ വൈദ്യപരിരക്ഷ എല്ലാവർക്കും ലഭ്യമാകുന്ന തരത്തിൽ ചെലവു കുറഞ്ഞതല്ല. സർക്കാർ ആശുപത്രികളിലെ കാത്തിരിക്കൽ പട്ടിക വളരെ ദൈർഘ്യമേറിയതും. പാവപ്പെട്ടവർക്കും നല്ല ചികിത്സ ലഭ്യമാക്കുന്ന ആശുപത്രികൾ വേണമെന്ന ആഗ്രഹത്തിൽ നിന്നാണ് അമൃതാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസിൻെറ (കൊച്ചി) തുടക്കം.

വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ കാര്യത്തിലും ഇതേ ഉദ്ദേശ്യം തന്നെയാണ് മുന്നിട്ടു നിൽക്കുന്നത്. ശരിയായ വളർച്ച സാധ്യമാകണമെങ്കിൽ ഹൃദയത്തിനും ബുദ്ധിക്കും പോഷണം ലഭിക്കണം. സമൂഹത്തിനു സംഭാവനകൾ നൽകുന്ന നല്ല പൗരന്മാരാകാൻ ഇങ്ങനെ മാത്രമേ സാധിക്കൂ. എൻെറ കാഴ്ചപ്പാടിൽ, രണ്ടു തരം വിദ്യാഭ്യാസങ്ങളുണ്ട്. ജീവിതസൗഭാഗ്യം നേടുന്നതിനു വേണ്ടി ഒരു വരുമാനം സമ്പാദിക്കാനുള്ള വിദ്യാഭ്യാസവും ജീവിതത്തിനു വേണ്ടിയുള്ള വിദ്യാഭ്യാസവും. ഡോക്ടറോ വക്കീലോ എഞ്ചിനീയറോ ഒക്കെയാകാനായി നാം കോളെജിൽ പഠിക്കുന്നത് വരുമാനം സമ്പാദിക്കാനുള്ള വിദ്യാഭ്യാസ പ്രക്രിയ മാത്രമാണ്. പക്ഷേ ജീവിതത്തിനു വേണ്ടിയുള്ള വിദ്യാഭ്യാസത്തിൽ ആത്മീയതയുടെ അവശ്യ തത്വങ്ങൾ കുടി നാം മനസ്സിലാക്കിയിരിക്കണം. ലോകത്തെക്കുറിച്ചും നമ്മുടെ മനസ്സുകളെക്കുറിച്ചും, വികാരങ്ങളെക്കുറിച്ചും നമ്മെക്കുറിച്ചും ആഴത്തിലുള്ള അറിവു നേടലാണ് അത്. ഈ രണ്ടു തരം വിദ്യാഭ്യാസങ്ങളും നമുക്ക് ആവശ്യമാണ്. പ്രാർത്ഥന മാത്രം പോര നമുക്ക്. പ്രാർത്ഥനയും പ്രവൃത്തിയും വേണം നമുക്ക്.

ചോദ്യം: *മതവും വിശ്വാസവും മനുഷ്യരുടെ മഹത്തായ ആശ്വാസകേന്ദ്രങ്ങളാണ്. പക്ഷേ സംഘടിത മതവും അന്ധമായ വിശ്വാസവും ജനങ്ങൾക്കിടയിൽ രക്തച്ചൊരിച്ചിലും വിദ്വേഷും വിഭജനവും സൃഷ്ടിച്ചിരിക്കുന്നു. അമ്മയുടെ കാഴ്ചപ്പാട് എന്താണ്?*

അമ്മ: ഒരു കുഞ്ഞു ചെടിയെ സംരക്ഷിക്കുകയും മരമായി മാറാൻ സഹായിക്കുകയും ചെയ്യുന്ന വേലി പോലെയാണ് മതം. ഒരു വ്യക്തിക്കുള്ളിലുണ്ടാകുന്ന പുഷ്പിക്കലാണ് ഇതിൻെറ ലക്ഷ്യം. ദൗർഭാഗ്യമെന്നു പറയട്ടെ, ജനങ്ങളുടെ അജ്ഞതയും തെറ്റിദ്ധാരണയും മൂലം ഇതിനു നേർ വിപരീതമായ സംഭവങ്ങളാണ് അരങ്ങേറുന്നത്. വാതിൽ തുറക്കാനുള്ള അതേ താക്കോൽ ഇപ്പോൾ വാതിൽ പൂട്ടിയിടാൻ ഉപയോഗിക്കുകയാണ്. പക്ഷേ മതവും വിശ്വാസവുമാണ് അക്രമത്തിനു കാരണമെന്ന് അമ്മ ഒരിക്കലും പറയില്ല. ഉപരിപ്ലവമായി ഇവയെ മനസ്സിലാക്കുന്നതും ജനങ്ങൾ അവരുടെ സ്വാർത്ഥ താൽപര്യങ്ങൾക്കായി മതാനുശാസനങ്ങളെ വളച്ചൊടിക്കുന്നതുമാണ് പ്രശ്നം. യുക്തമായി ആലോചിച്ചാൽ, എല്ലാ മതങ്ങളുടേയും സത്ത ഒന്നു തന്നെയെന്നു നമുക്കു മനസ്സിലാകും. ഒരു പർവതത്തിൽ കയറാൻ പല വഴികൾ നമുക്ക് കണ്ടെത്താനാകും. പക്ഷേ മുകളിൽ നിന്നുള്ള കാഴ്ച ഒന്നു തന്നെയായിരിക്കും. മതത്തിൻെറ ഉപരിപ്ലവമായ ഘടകങ്ങൾ മാത്രം കണക്കിലെടുക്കുന്നവരാണ് തൻെറ മതം ഏറ്റവും മികച്ചതെന്ന രീതിയിലുള്ള വാദഗതികൾ ഉന്നയിക്കുന്നത്. ഒരു മതം മറ്റൊന്നിനേക്കാൾ മഹത്തരമാണെന്നു പറയുന്നത് "എൻെറ അമ്മ നന്മ നിറഞ്ഞവളാണ്, നിൻെറ അമ്മ അഭിസാരികയും" എന്നു പറയുന്നതു പോലെയാണ്. അത്തരം അഭിപ്രായപ്രകടനങ്ങൾ അക്രമത്തിലേക്കു നയിക്കുക തന്നെ ചെയ്യും. മതത്തിൻെറ പേരിൽ മരിക്കാൻ തയാറായ ധാരാളം പേരുണ്ട്. പക്ഷേ മത തത്വങ്ങൾക്കനുസരിച്ച് ജീവിക്കാൻ എത്ര പേർ സന്നദ്ധത കാണിക്കും?

ഇന്ന്, നമുക്ക് നല്ല മാതൃകകളില്ല. യഥാർത്ഥത്തിൽ എല്ലാവരും മാതൃകകളാകാൻ ശ്രമിക്കുകയാണു വേണ്ടത്.

**സമൂഹത്തിനു വേണ്ടി സംഭാവനകൾ നൽകാൻ കഴിയുന്ന ഉത്തമ പൗരന്മാരാകാൻ ഹൃദയത്തിനും ബുദ്ധിക്കും പോഷണം ലഭിക്കുന്ന മികച്ച വിദ്യാഭ്യാസം സ്വായത്തമാക്കേണ്ടിയിരിക്കുന്നു.**

ചോദ്യം: *ഈ ബുദ്ധിമുട്ടാർന്ന സമയത്ത് പ്രതീക്ഷയുടെ ഏറ്റവും പ്രധാന കാരണമായി അമ്മ എന്തിനെയാണ് കണക്കാക്കുന്നത്?*

അമ്മ: ഭൗതികമായ വ്യക്തിത്വം പോലെ ആന്തരികമായ ഒരു വ്യക്തിത്വം കൂടി നമുക്കുണ്ടെന്ന് മനസ്സിലാക്കണം. ഇവ തമ്മിൽ ഒരു സമതുലിതാവസ്ഥ സൃഷ്ടിക്കുന്നത് എനിക്കു പ്രതീക്ഷയ്ക്ക് വക നൽകുന്നു. ആത്മീയതയേയും അതിൻെറ തത്വങ്ങളേയും കുറിച്ച് ജനങ്ങൾക്ക് ഇപ്പോൾ കൂടുതൽ ബോധ്യമുണ്ടാകുന്നുണ്ട്. ഈയിടെയുണ്ടായ എല്ലാ പ്രതിസന്ധികളും- സാമ്പത്തിക മാന്ദ്യം, ആഗോള താപനം, പ്രകൃതിക്ഷോഭങ്ങൾ- തങ്ങൾ നയിക്കുന്ന ജീവിത



ത്തേയും അതിന്റെ പ്രശ്നങ്ങളേയും കുറിച്ച് ജനങ്ങളെ കൂടുതൽ കൂടുതൽ ബോധവാന്മാരാക്കിയിട്ടുണ്ട്. ജീവിതത്തിൽ സമ്മർദ്ദം വർധിക്കുമ്പോൾ അവർ ആത്മീയതയുൾപ്പടെയുള്ള കാര്യങ്ങളുടെ പ്രാധാന്യം മനസ്സിലാക്കിത്തുടങ്ങുന്നു. അൽപമെങ്കിലും ആന്തരിക സന്തുലനം നേടാനുള്ള ഈ ശ്രമം ബാഹ്യലോകത്തും പ്രതിഫലിക്കും.

ചോദ്യം: *അമ്മയുടെ ജന്മദിന സന്ദേശം എന്താണ്?*

അമ്മ: നിങ്ങൾക്കു വേണ്ടി ജീവിക്കരുത്. പരസ്പരാശ്രിതത്വവും കൂട്ടുത്തരവാദിത്തവുമുള്ള ജീവികളാണ് നാമെന്ന് എപ്പോഴും ഓർക്കണം. ലോകത്തിന്റെ ഇപ്പോഴത്തെ അവസ്ഥകൾക്ക് നാം തന്നെയാണ് ഉത്തരവാദികൾ. അതു മെച്ചപ്പെടുത്താൻ നാം നമ്മുടേതായ സംഭാവനകൾ നൽകിയേ തീരു.

ഇടിമിന്നലുകളിൽ നിന്ന് വീടുകളെ സംരക്ഷിക്കാൻ വേണ്ടി ആൾക്കാർ മിന്നൽ രക്ഷാകവചം സ്ഥാപിക്കും പോലെ, ജീവിതത്തിൽ നേരിടുന്ന നൈമിഷിക പ്രതിസന്ധികളിൽ ആശ്വാസമേകാനും ജീവിതത്തിന്റെ ആഘാതങ്ങളിൽ നിന്ന് സ്വയം സംരക്ഷിക്കാനും ആത്മീയതയെ നാം ഉപയോഗിക്കേണ്ടിയിരിക്കുന്നു.

നമ്മുടെ സമയം വളരെ പരിമിതമാണ്. ഒരാഴ്ച മാത്രമേ ആയുസ്സുള്ളൂ എന്നറിയാമെങ്കിലും ഒരു ചിത്രശലഭം തനിക്കു ചുറ്റും സന്തോഷം വിതറുന്നതു പോലെ, ജീവിതത്തെ മനോഹരവും ആഹ്ലാദപ്രദവുമാക്കാൻ നാം ഓരോ നിമിഷവും വിനിയോഗിക്കണം. സന്തോഷത്തോടെ വർത്തിക്കുന്നതിനൊപ്പം, ചുറ്റും സന്തോഷം വിതറാനും നമുക്ക് കഴിയുമാറാകണം.





കാറുകളെപ്പോലെയായിരിക്കുന്നു അവർ. ആഗ്രഹങ്ങൾ മോശമാണെന്നു പറയുകയല്ല, പക്ഷേ അവ നിയന്ത്രണത്തിൽ നിൽക്കാതാകുമ്പോൾ സന്തോഷത്തെക്കുറിച്ച് ചിന്തിക്കാൻ പോലും നമുക്കാവില്ല. ഭൗതിക-ആത്മീയ ജീവിതങ്ങൾ തമ്മിൽ ഒരു സമവായം സൃഷ്ടിക്കാൻ കഴിഞ്ഞില്ലെങ്കിൽ, ഈ പീഢ തുടർന്നുകൊണ്ടിരിക്കും.

ചോദ്യം: *ചുരുക്കം ചിലരിലേക്കു മാത്രം ധനവും സമ്പത്തും കുന്നുകൂടുന്നു. ലോകത്ത് സമ്പത്ത് വർധിക്കുമ്പോഴും ദാരിദ്ര്യവും അസമത്വവും വർധിക്കുകയാണല്ലോ. ഇതിനു കാരണമെന്താകാം?*

അമ്മ: ധർമ്മവും ആത്മീയമൂല്യങ്ങളും ക്ഷയിച്ചു കഴിഞ്ഞു. ഇന്നത്തെ ലോകത്തിൽ ജനങ്ങൾ രണ്ടു തരത്തിലുള്ള ദാരിദ്ര്യമാണ് അനുഭവിക്കുന്നത്- ഭക്ഷണവും വസ്ത്രവും പാർപ്പിടവും ലഭിക്കാത്തതു കൊണ്ടുള്ള ദാരിദ്ര്യവും സ്നേഹത്തിൻേറയും അനുതാപത്തിൻേറയും രാഹിത്യം കാരണമുള്ള ദാരിദ്ര്യവും. ഈ രണ്ടു വിഭാഗത്തിൽ രണ്ടാമതു പറഞ്ഞതാണ് കൂടുതൽ പ്രധാനം. കാരണം ഹൃദയത്തിൽ സ്നേഹവും ദയയുമുണ്ടെങ്കിൽ ഭക്ഷണവും പാർപ്പിടവുമില്ലാതെ നരകിക്കുന്നവരെ സഹായിക്കാനും അവരുടെ ഭൗതിക ദാരിദ്ര്യമകറ്റാനും നമുക്കു സാധിക്കും.

സ്വാർത്ഥത വളരെ ആഴത്തിലേക്ക് അവയുടെ വേരുകൾ ഊന്നിയിരിക്കുന്നു. ആൾക്കാരുടെ ആഗ്രഹങ്ങൾ വർധിച്ചുകൊണ്ടിരിക്കുകയാണ്. അവ നിറവേറ്റാൻ സാധ്യമായതെല്ലാം അവർ ചെയ്യുകയും ചെയ്യുന്നു. മറ്റുള്ളവരോട് ആരും പരിഗണന കാണിക്കുന്നില്ല. "സ്വീകരിക്കാൻ" മാത്രം അറിയാമായിരുന്ന ഒരു മനുഷ്യനുണ്ടായിരുന്നു പണ്ട്. അയാൾ ആർക്കും ഒന്നും കൊടുത്തില്ല. തനിക്കു വേണ്ടി എല്ലാം നേടാൻ വേണ്ടി മാത്രമായിരുന്നു അയാൾ തൻെറ ജീവിതത്തെ ഉപയോഗപ്പെടുത്തിയത്. അങ്ങനെയിരിക്കെ ഒരു ദിവസം അയാൾ ഒരു കുഴി





# കാരുണ്യത്തിൻെറ ആൾരൂപം

അമ്മയുടെ ഹൃദയത്തിൽ നിന്നു വഴിഞ്ഞൊഴുകുന്ന കാരുണ്യം അമ്മയുമൊത്തുള്ള ജോലി ഹൃദ്യവും സ്മരണീയമാക്കുന്നുവെന്ന് മാതാ അമൃതാനന്ദമയിയുടെ ആദ്യ ശിഷ്യനും സന്തത സഹചാരിയും മാതാ അമൃതാനന്ദമയീ മഠത്തിൻെറ വൈസ് ചെയർമാനുമായ സ്വാമി അമൃതസ്വരൂപാനന്ദ.

എങ്ങനെയാണ് ഒരാൾ ഒരു നല്ല നേതാവാകുക? ജനങ്ങളെ പ്രചോദിപ്പിക്കാൻ കഴിയുകയും തൻെറ സംഘാംഗങ്ങൾക്കും ജോലിക്കാർക്കും ജീവനക്കാർക്കും പൗരന്മാർക്കും ഒരു മാതൃകയാകുകയും ചെയ്യുന്നവരെയാണ് മികച്ച നേതാക്കൾ എന്നു നാം വിശേഷിപ്പിക്കുക. ഇത് കാരുണ്യത്തിലൂടെ മാത്രമേ സാധ്യമാകുകയുള്ളൂ.

സ്നേഹത്തിന് എന്തും സാധ്യമാണ്. തൻെറ ജീവിതം മറ്റുള്ളവർക്കായി ത്യാഗം ചെയ്യാൻ സ്നേഹത്തിനു സാധിക്കും. നമ്മെ സ്നേഹിക്കാൻ മറ്റുള്ളവരെ നിർബന്ധിക്കാൻ നമുക്കാവില്ല, പക്ഷേ അവരെ സ്നേഹിക്കുമെന്ന് നമുക്കു തീരുമാനമെടുക്കാം. ഒരുപക്ഷേ നമ്മുടെ ഹൃദയത്തിൽ നമ്മുടെ കുടുംബാംഗങ്ങൾക്കായുള്ള ഇടം- രക്ഷിതാക്കൾക്കും ജീവിത പങ്കാളിക്കും കുട്ടികൾക്കുമായുള്ളത്- സൃഷ്ടിച്ചത് ദൈവമായിരിക്കാം. ദൈവത്തിൻെറ പ്രതിരൂപമായാണ് നാം സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ട് സൃഷ്ടിക്കാൻ നമുക്കും കഴിവുണ്ടായിരിക്കും. നമുക്ക് നമ്മുടെ ഹൃദയത്തിൽ കുറേക്കൂടി സ്ഥലം സൃഷ്ടിക്കാൻ കഴിയണം. അങ്ങനെ നമ്മുടെ കുടുംബാംഗങ്ങൾക്കു മാത്രമല്ല ജോലിക്കാർക്കും ജീവനക്കാർക്കുമെല്ലാം നമ്മുടെ ഹൃദയത്തിൽ ഇടം കൊടുക്കാൻ നമുക്കു സാധിക്കും. അല്ലെങ്കിൽ നമ്മൾ വെറും സാധാരണ മനുഷ്യർ മാത്രമാണ്- ഒന്നു പ്രകടിപ്പിക്കാൻ ശ്രമിക്കുകയും അതിനേക്കാൾ മോശമായ ഒന്നു പുറത്തു കാട്ടുകയും ചെയ്യുന്നവർ.

ഒരു മനുഷ്യൻ ഭാര്യക്കു പിറന്നാൾ സമ്മാനമായി ഒരു മനോഹരമായ വജ്ര മോതിരം വാങ്ങി. അയാളുടെ ഒരു സുഹൃത്ത് അപ്പോൾ ചോദിച്ചു: "പക്ഷേ നിങ്ങളുടെ ഭാര്യ ആവശ്യപ്പെട്ടിരുന്നത് ഒരു എസ് യു വി ജീപ്പായിരുന്നല്ലോ?"

ഭർത്താവു പറഞ്ഞു: "ശരി തന്നെ. പക്ഷേ ജീപ്പിന് ഒരു വ്യാജനെ ഞാൻ എവിടെപ്പോയി കണ്ടെത്താനാണ്?"

നമ്മുടെ ഉപഭോക്താക്കളെ നാം വഞ്ചിക്കാൻ ശ്രമിക്കുമ്പോൾ നമ്മൾ നല്ല ബിസിനസ്സുകാരാകുന്നില്ല. ഭാര്യമാരെ ചതിക്കുമ്പോൾ നാം ഭർത്താക്കന്മാരും ആവുകയില്ല. തൊഴിലാളികളെ പറ്റിക്കുന്നയാൾ മുതലാളിയുമല്ല. ഇതിലെല്ലാം നാം



വെറും പണത്തട്ടിപ്പുകാർ മാത്രമാണ്.

ഒരു മനുഷ്യൻെറ ഹൃദയത്തെ സ്പർശിക്കാനുള്ള ഒരേയൊരു മാർഗം കാരുണ്യമാണ്. കുടുംബാംഗങ്ങൾക്കിടയിലുള്ള ഈ കാരുണ്യമാണ് കുടുംബത്തെ ഒന്നായി നിലനിർത്തുന്നത്. ഈ വികാരമില്ലെങ്കിൽ കുടുംബം തകർന്നു. ഒരു കമ്പനിയുടേയും കഥ ഇതു തന്നെ. പക്ഷേ നിങ്ങൾ ഒരു മനുഷ്യൻെറ ഹൃദയത്തെ കാരുണ്യം കൊണ്ടു സ്പർശിച്ചാൽ അയാൾ എവിടെ വേണമെങ്കിലും നിങ്ങൾക്കൊപ്പം വരും. നിങ്ങൾ ആവശ്യപ്പെടുന്നതെല്ലാം അയാൾ നിങ്ങൾക്കു വേണ്ടി ചെയ്യും.

അമ്മയിൽ നാം കാണുന്നത് ഇതു തന്നെയല്ലേ? ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്നുള്ള ആയിരക്കണക്കിന് ആൾക്കാർ അമ്മയ്ക്കു വേണ്ടി ഹൃദയവും ആത്മാവും നിറഞ്ഞ പ്രവർത്തനത്തിൽ ഏർപ്പെടുന്നു. ചെയ്യാൻ സാധിക്കുന്നതെല്ലാം പൂർണമായ അർത്ഥത്തിൽ അവർ അമ്മയ്ക്കു വേണ്ടി ചെയ്യുന്നു. അമ്മയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി അവർ തങ്ങളുടെ ജീവരക്തം നൽകുന്നു. അമ്മയുടെ കാരുണ്യം അവരുടെ ഹൃദയങ്ങളെ സ്പർശിച്ചിരിക്കുന്നു. തങ്ങൾക്കു നൽകാൻ സാധിക്കുന്നതെല്ലാം പകരമായി അവർ നൽകുന്നു. അതാണ് കാരണം.

ഒരു നേതാവിന് കാരുണ്യമുണ്ടെങ്കിൽ അനുയായികൾ നരകത്തിലേക്കു പോലും അയാളെ അനുഗമിക്കും. കാരുണ്യസമ്പന്നനായ ഒരു നേതാവു മാത്രമേ അത്തരമൊരു അർപ്പണബോധം അർഹിക്കുന്നുമുള്ളു. കാരണം അദ്ദേഹത്തിൽ മാത്രമേ ഒരാൾക്ക് വിശ്വാസമർപ്പിക്കാൻ സാധിക്കൂ. അതുകൊണ്ട് നിങ്ങൾ നേതാക്കളാകാൻ ആഗ്രഹിക്കുന്നുവെങ്കിൽ ഹൃദയത്തിൽ കാരുണ്യമുണ്ടാകണം. മറ്റുള്ളവർക്കായി ഹൃദയത്തിൽ ഇടം സൃഷ്ടിക്കാൻ കഴിയണം. നിങ്ങൾ കാട്ടുന്ന കാരുണ്യത്തിന് അനുസരിച്ചായിരിക്കും അവർ നിങ്ങളോടു കാട്ടുന്ന അർപ്പണബോധത്തിൻെറ അളവ്. അങ്ങനെയല്ലെങ്കിൽ നിങ്ങളുടെ സംരംഭം ഒരു ചീട്ടുകൊട്ടാരം മാത്രമാകും. എപ്പോൾ വേണമെങ്കിലും തകർന്നു വീഴാം, അത്.



കലാമിനൊപ്പം ഒരു ചടങ്ങിൽ അമ്മയും അമൃതസ്വരൂപാനന്ദയും

സ്വാതന്ത്ര്യസമര കാലത്തെ ഇന്ത്യയെക്കുറിച്ചു ചിന്തിച്ചു നോക്കൂ. ജനങ്ങൾ അവരുടെ നേതാക്കളോടു കാട്ടിയ അർപ്പണബോധം എത്ര മഹത്തരമായിരുന്നു എന്ന്... പക്ഷേ ഇന്നു നമ്മൾ എന്താണു കാണുന്നത്? നേതാക്കൾക്ക് രാജ്യം ശ്രദ്ധിക്കാൻ സമയമില്ല. നേതാക്കളോട് അർപ്പണബോധമുള്ളവരായിരിക്കും എന്ന വാഗ്ദാനം അനുയായികൾ നിറവേറ്റാറുമില്ല. എല്ലാം ഒരു തമാശയാണിന്ന്.

മൂന്ന് സ്കൂൾ കുട്ടികൾ അവരുടെ പിതാക്കന്മാരുടെ മഹത്വത്തെക്കുറിച്ച് വീമ്പടിക്കുകയായിരുന്നു. ആദ്യത്തെ കുട്ടി പറഞ്ഞു: "എൻെറ അച്ഛൻ വേഗതയേറിയ ഒരോട്ടക്കാരനാണ്. ഒരു അമ്പെയ്ത് ഒപ്പം ഓടിത്തുടങ്ങിയാൽ അമ്പ് ലക്ഷ്യസ്ഥാനത്തെത്തും മുമ്പ് അച്ഛൻ അവിടെയെത്തും."

"അതാണോ വേഗത!" രണ്ടാമൻ പറഞ്ഞു: "എൻെറ അച്ഛൻ ഒരു വേട്ടക്കാരനാണ്. അദ്ദേഹം വെടി വച്ചാൽ വെടിയുണ്ട ലക്ഷ്യത്തി


സ്വാമി അമൃതസ്വരൂപാനന്ദ

ലെത്തും മുമ്പ് അദ്ദേഹം എത്തിയിട്ടുണ്ടാകും."

അവർ പറയുന്നതു കേട്ടിരുന്ന മൂന്നാമൻ തലകുലുക്കി. "നിങ്ങൾ രണ്ടു പേർക്കും വേഗതയെക്കുറിച്ച് ഒന്നും അറിയില്ല. എൻെറ അച്ഛൻ ഒരു സർക്കാരുദ്യോഗസ്ഥനാണ്. അദ്ദേഹം നാലര മണിക്ക് ജോലി അവസാനിപ്പിക്കും. മുന്നേ മുക്കാലിന് വീട്ടിലെത്തുകയും ചെയ്യും!"

അമ്മയിൽ നാം കാണുന്ന കാരുണ്യത്തിന് ഞാൻ ഒരുദാഹരണം പറഞ്ഞോട്ടേ. ഈ സംഭവം നടന്നത് വർഷങ്ങൾക്കു മുമ്പാണ്. അമ്മയ്ക്കന്ന് 22-ഓ 23-ഓ വയസ്സുണ്ടാകും. അമ്മയെ വിമർശിക്കുകയും അമ്മയെക്കുറിച്ച് തെറ്റിദ്ധാരണ സൃഷ്ടിക്കുകയും ചെയ്യുന്ന ഒരു വ്യക്തി ആ ഗ്രാമത്തിലുണ്ടായിരുന്നു. പക്ഷേ അമ്മ അയാളോട് ദേഷ്യമോ വെറുപ്പോ ഒന്നും കാണിച്ചിരുന്നില്ല. കുറേക്കഴിഞ്ഞപ്പോൾ അയാളെക്കുറിച്ച് ഒന്നും കേൾക്കാതായി. അയാൾ രോഗബാധിതനാണെന്ന് അമ്മ മനസ്സിലാക്കി. ഒരു ദിവസം അയാൾ ആശുപത്രിയിൽ നിന്നു മടങ്ങവേ





അമ്മ അയാളെ ബോട്ട് ജെട്ടിയിൽ വച്ചു കണ്ടുമുട്ടി. അയാളുടെ വലതു കൈയിൽ നിറയെ വ്രണങ്ങളായിരുന്നു. അമ്മ അയാളുടെ നേർക്കു നടന്ന് കാരുണ്യത്തോടെ അയാളുടെ കൈയിൽ തഴുകുകയും ഹൃദയത്തിൽ നിന്നുറന്ന സ്നേഹത്തോടെ അയാളോടു സംസാരിക്കുകയും ചെയ്തു. അയാൾ നിശ്ചലനായി നിന്നു, അയാളുടെ കണ്ണിൽ നിന്ന് ജലം ധാരധാരയായൊഴുകി.

ബിസിനസ്സിൽ കാരുണ്യം കാട്ടണമെന്നു പറയുമ്പോൾ നിങ്ങളുടെ നിലനിൽപ് അപകടത്തിലാക്കണമെന്നല്ല ഉദ്ദേശിക്കുന്നത്. അത് ആവശ്യമില്ല. കുടുംബത്തിലെ കാരുണ്യമെന്നത് നിങ്ങളുടെ കുട്ടികളെ വേണ്ടിടത്തു നിയന്ത്രിക്കാതെ കെട്ടഴിച്ചു വിടലുമല്ല. മറിച്ച് ജനങ്ങളോട് നല്ല രീതിയിലും ആദരവോടെയും പെരുമാറുന്നതിനെയാണ് കാരുണ്യപൂർവമായ പെരുമാറ്റം എന്നതുകൊണ്ടുദ്ദേശിക്കുന്നത്. എല്ലാവരേയും തൃപ്തിപ്പെടുത്തുന്ന തരത്തിലുള്ള തീരുമാനങ്ങളെടുക്കാൻ പലപ്പോഴും നമുക്കു കഴിഞ്ഞുവെന്നു വരില്ല. പക്ഷേ നമ്മുടെ വേരുകൾ യഥാർത്ഥ ഭൂമിയിൽ- സ്നേഹത്തിൽ- അടിയുറച്ചതായിരിക്കണം. നിങ്ങൾ ബന്ധപ്പെടുന്ന എല്ലാ വ്യക്തികളോടും നന്നായി ഇടപെടുക. അവർ സുഹൃത്തുക്കളാകാം, കീഴ്ജീവനക്കാരാകാം, തൊഴിലാളികളാകാം, ഉപഭോക്താക്കളാകാം, ഓഹരിയുടമകളാകാം. അവരുടെ സ്ഥാനമാനങ്ങൾക്കെല്ലാം അതീതമായി അവരിൽ ഒരു ദൈവീക സത്ത കുടികൊള്ളുന്നുണ്ടെന്ന് എപ്പോഴും ഓർക്കുക.

അമ്മ ഓരോ നിമിഷവും പുതിയ തീരുമാനങ്ങളെടുക്കുന്നു. പക്ഷേ ലോകത്തിൽ സാധാരണ സംഭവിക്കുന്നതിനു വിപരീതമായി പെട്ടെന്നു മാറ്റങ്ങൾ വരുത്തുകയും പെട്ടെന്നു പരിഷ്കരിക്കുകയും പെട്ടെന്ന് നടപ്പിലാക്കുകയുമാണ് അമ്മയുടെ രീതി. അമ്മയുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളും വേഗത്തിലാണു നടക്കാറ്. നമുക്ക് ഉറപ്പില്ലാതെ വരുമ്പോഴാണ് നമ്മുടെ പ്രവൃത്തികൾ അമാന്തത്തിലാകുന്നത്.

**അമ്മയുടെ വാക്കുകൾ മടിയേതും കൂടാതെ സ്വീകരിക്കപ്പെടുന്നത് ഭയം കൊണ്ടല്ല. മറിച്ച് ആ കാരുണ്യം ഉളവാക്കുന്ന പൂർണമായ സമർപ്പണബോധം കൊണ്ടും ശുദ്ധമായ സ്നേഹം കൊണ്ടുമാണ്.**

അമ്മയ്ക്ക് സംശയങ്ങളേതുമില്ല. അവർക്ക് "ചിന്തയെന്നാൽ പ്രവൃത്തിയാണ്."

ഒരു വലിയ അന്തർദേശീയ സർക്കാരിതര സ്ഥാപനവും അമ്മ നടത്തുന്നുണ്ട്. ആ നിലയ്ക്ക് ഒരു പ്രത്യേക വ്യക്തിയെ അയാളുടെ സ്ഥാനത്തു നിന്നും മാറ്റി മറ്റൊരാളോട് ആ സ്ഥാനമേറ്റെടുക്കാൻ അമ്മ ആവശ്യപ്പെട്ടേക്കാം. പൊതുവേയുള്ള ഭാഷ ഉപയോഗിച്ചാൽ അമ്മ ഒരാളെ "പിരിച്ചുവിടുന്നു" എന്നു തന്നെ പറയാം. പക്ഷേ ആ പിരിച്ചുവിടൽ നിങ്ങൾ കണ്ടു ശീലിച്ച രീതിയിലുള്ള ഒരു പ്രവൃത്തിയല്ല.

മാറ്റം വരുത്താനുള്ള തീരുമാനം ചിലപ്പോൾ ഗൗരവപൂർണമായ ഒരു ആജ്ഞയുടെ രൂപത്തിലായിരിക്കും വരിക. മറ്റു ചിലപ്പോൾ അത് വിനീതമായ ഒരു അപേക്ഷയോ സ്നേഹം നിറഞ്ഞ ഒരു വാക്കോ ആകാം. സാഹചര്യം അനുസരിച്ച് അമ്മ അമ്മയുടെ അധികാരം ഉപയോഗിക്കുകയാണെന്നോ യാതൊന്നുമായും ബന്ധമില്ലാത്ത രീതിയിൽ പെരുമാറുകയാണെന്നോ ഒക്കെ നാം കരുതിയേക്കാം. ആ വാക്കുകൾ മടിയേതും കൂടാതെ സ്വീകരിക്കപ്പെടുന്നു. പേടി കൊണ്ടോ നഷ്ടം കൊണ്ടോ അല്ല ആ അനുസരണ ഉണ്ടാകുന്നത്. മറിച്ച് പൂർണമായ സമർപ്പണം കൊണ്ടും സ്വീകാര്യത കൊണ്ടും ശുദ്ധമായ സ്നേഹം കൊണ്ടുമാണ്. ആ പ്രക്രിയ ഏറെ മനോഭിരാമമാണ്. ഒരു പൂവിരിയുന്നതു പോലെ. ഈ സമയത്തൊക്കെ ചൂടുപിടിച്ച ചർച്ചകൾ നടക്കുന്നുണ്ടാകാം. അമ്മ വല്ലാതെ വ്യാകുലയായിരിക്കും, ഒരു പ്രത്യേക വ്യക്തിയോട് അവർ ദേഷ്യ

അമൃത-ബാർക് റിസർച്ച് സെൻറർ സ്ഥാപന ധാരണാ പത്രത്തിൽ ഒപ്പിടുന്നു





ബാഴ്സലോണയിൽ അമ്മയ്ക്കൊപ്പം വേദിയിൽ

പ്പെടുന്നുണ്ടാകും, വിഷയത്തിൻെറ സമഗ്രവും സൂക്ഷ്മവുമായ വശങ്ങൾ ചൂണ്ടിക്കാട്ടുന്നുണ്ടാകും. അശ്രദ്ധ കാട്ടുന്നവരെ അമ്മ ശകാരിക്കുക പോലും ചെയ്യാം. പക്ഷേ ഇതിനെല്ലാമിടയിൽ വഴിഞ്ഞൊഴുകുന്ന സ്നേഹത്തിൻേറയും ശരിയായ ഉപദേശത്തിൻേറയും നിമിഷങ്ങളുമുണ്ട്. സംഭാഷണ മധ്യേ എല്ലാവരേയും, ശകാരിക്കപ്പെടുന്നവരെപ്പോലും, ചിരിപ്പിക്കുന്ന തമാശകൾ പറയാറുമുണ്ട് അമ്മ. അതുകൊണ്ടു തന്നെ ഈ "പിരിച്ചുവിടൽ സമ്മേളനം" പിരിച്ചുവിടപ്പെടുന്നവർക്കും പുതുതായി നിയമിക്കപ്പെടുന്നവർക്കും ഒരുപോലെ ഓർത്തിരിക്കാൻ കഴിയുന്ന ഒരു ആഹ്ലാദ സന്ദർഭമായി മാറുന്നു. ചിന്തോദ്ദീപകവും അവരുടെ ജീവിതത്തിനെ സമ്പന്നമാക്കുന്നതുമായ ഒരു സന്ദർഭമായിരിക്കും അത്.

കാരുണ്യസമ്പന്നനായ ഒരു നേതാവിന് അയാളുടെ അനുയായികൾക്കിടയിൽ തുല്യതയും നീതിയും ഉറപ്പു വരുത്താൻ കഴിയും. ആദ്യം അവരെ മനുഷ്യരായി കാണണം. പിന്നീടേ അനുയായികളായി കാണാൻ പാടുള്ളൂ. പക്ഷേ ഇന്നത്തെ ലോകത്ത് രാഷ്ട്രീയത്തിലായാലും ബിസിനസ്സിലായാലും എല്ലാവർക്കും അനുയായികളെ മാത്രമേ ആവശ്യമുള്ളൂ. ഈ "നേതാക്കന്മാർ" പണവും അധികാരവുമൊക്കെ നേടിയിട്ടുണ്ടാകാം. പക്ഷേ അവർക്ക് ഒരിക്കലും നല്ല നേതാക്കന്മാരാകാൻ സാധിക്കില്ല. അവർ കിരാത ഭരണക്കാരും അടിച്ചമർത്തലുകാരും സ്വേച്ഛാധിപതികളുമാണ്- അടി തൊട്ടു മുടി വരെ സ്വാർത്ഥത നിറഞ്ഞവർ. വിജയം കരസ്ഥമാക്കാൻ വേണ്ടി ജനങ്ങളെ പാട്ടിലാക്കാൻ പാടുപെടുന്നവർ. അമ്മ പറയുന്നു: "ഒരു നാട്ടിൽ എല്ലാവരും രാജാവാകാൻ ആഗ്രഹിച്ചാൽ ആ നാട്ടിൽ സംഘർഷങ്ങളും പ്രശ്നങ്ങളും മാത്രമേ ഉണ്ടാകുകയുള്ളൂ." ഇതാണ് ഇന്നത്തെ ലോകത്തിൻെറ അവസ്ഥ. എല്ലാവർക്കും നേതാക്കളാകണം. അതു കാരണം ജനസേവനത്തിന് ആരുമില്ലാത്ത അവസ്ഥ വരുന്നു. ഒരു യഥാർത്ഥ നേതാവാകാൻ ആഗ്രഹിക്കുന്നുവെങ്കിൽ നിങ്ങൾ യഥാർത്ഥ ജനസേവകനാകണം.

സവിശേഷമായ ഗുണങ്ങളുള്ള ഒരു നേതാവിനു മാത്രമേ മറ്റൊരു നല്ല നേതാവിനെ സൃഷ്ടിക്കാനാകൂ. കൃഷ്ണനേയും അർജുനനേയും പോലെ. ചരിത്രത്തിലെങ്ങും ഇത്രയും പ്രോജ്ജ്വലമായ ഒരുദാഹരണം കാണാൻ സാധിക്കില്ല. അർജുനനിൽ പഴയ പോലെ ധീരതയും ശൗര്യവും നിറച്ച് അദ്ദേഹത്തെ യുദ്ധസന്നദ്ധനാക്കാനുള്ള കൃഷ്ണൻെറ ശ്രമങ്ങൾ ലളിതമായിരുന്നില്ല. പക്ഷേ മഹാനായ നേതാവായ കൃഷ്ണൻ വിജയിച്ചു. അദ്ദേഹത്തിൻെറ മാത്രം വിജയമായിരുന്നു അത്. അമ്മയും അതു തന്നെ ചെയ്യുന്നു. അമ്മയുടെ വിശിഷ്ട സാന്നിധ്യത്തിൽ ഒരുപാട് അർജുനന്മാർക്ക് പുതിയ ഉണർവു ലഭിക്കുന്നു.

അമ്മയോട് ലോകസേവനം നടത്താനോ പാവപ്പെട്ടവരെ സഹായിക്കാനോ വേദനിക്കുന്നവരുടെ കണ്ണുനീരൊപ്പാനോ ആരും ആവശ്യപ്പെട്ടിട്ടില്ല. പേരിനോ സമ്പത്തിനോ അധികാരത്തിനോ അംഗീകാരത്തിനോ വേണ്ടിയല്ല അമ്മ ഇതൊന്നും ചെയ്യുന്നത്. അത് അമ്മയുടെ പ്രകൃതമാണ്. ഒരു നേതാവായാണ് അവർ ജനിച്ചത്- കാരുണ്യം നിറഞ്ഞ, ദയാശീലയായ, സ്നേഹസമ്പന്നയായ ഒരു നേതാവ്. ഇത് അവർക്ക് എത്രയും സ്വാഭാവികമായ ഒരു രീതിയാണ്. മറ്റൊരു തരത്തിലാകാൻ അമ്മയ്ക്കു സാധിക്കില്ല.

കാരുണ്യശീലരായ നേതാക്കൾ അവരുടെ സംഘടനയിൽ നീണ്ടു നിൽക്കുന്ന ഒരു പരിവർത്തനം കൊണ്ടുവരും. അവരുടെ കാലം അവസാനിച്ച ശേഷവും അവർ ഒരു പാരമ്പര്യം അവശേഷിപ്പിക്കും. സന്തുലിതാവസ്ഥയിലും സഹവർതിത്വത്തിലും അധിഷ്ഠിതമായ ഒരു തൊഴിൽ സംസ്കാരം അവർ പടുത്തുയർത്തും. നമുക്കെല്ലാവർക്കും നേതാവാകാനുള്ള കഴിവുണ്ട്, കുലീനനായ ഒരു മാതൃകാപുരുഷനാകാനുള്ള ശക്തിയുണ്ട്. അവസരം നമ്മുടെ കൈകളിൽ തന്നെയാണ്. നാം അത് നഷ്ടപ്പെടുത്തരുത്.

ഒരു ദരിദ്രൻ ഒരു തടാക തീരത്തിലൂടെ നടക്കുകയായിരുന്നു. അങ്ങനെ നടക്കുമ്പോൾ അയാൾ ഒരു സഞ്ചിയിൽ കാൽ തട്ടി വീണു. സൂര്യൻ ഉദിച്ചിരുന്നില്ല, ഇരുട്ട് മാറിയിരുന്നുമില്ല. ദരിദ്രൻ സഞ്ചി തുറന്ന് എന്താണുള്ളിലെന്നു നോക്കി- കുറേ ചരൽക്കല്ലുകൾ. മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ അയാൾ ഓരോ കല്ലുകളായി തടാകത്തിലേക്കെറിയാൻ തുടങ്ങി. പതിയെ പ്രഭാതത്തിൻെറ ആദ്യ കിരണങ്ങൾ ചക്രവാളത്തിൽ പ്രത്യക്ഷപ്പെട്ടു. തീരത്ത് നേർത്ത പ്രകാശം പരന്നു. പെട്ടെന്ന് ദരിദ്രൻെറ കണ്ണുകൾ തൻെറ കൈയിൽ ബാക്കിയായ അവസാനത്തെ കല്ലിൽ പതിഞ്ഞു. അത് ഒരു വജ്രമായിരുന്നു. ഇത്രയും നേരം അയാൾ വജ്രങ്ങളായിരുന്നു തടാകത്തിലേക്കെറിഞ്ഞു കൊണ്ടിരുന്നത്. ആ പാവം മനുഷ്യൻ ഒരു കുട്ടിയെപ്പോലെ വിങ്ങിപ്പൊട്ടിക്കരഞ്ഞു.

സൂക്ഷിച്ചു നോക്കൂ. നിങ്ങളുടെ കൈയിലും ഒരു വജ്രമുണ്ട്.





# അമ്മയുടെ കീർത്തി അതിർത്തികൾക്കപ്പുറത്തേക്ക്

മാതാ അമൃതാനന്ദമയി യു എൻ ജനറൽ അസംബ്ലിയിൽ പങ്കെടുക്കാൻ എത്തുന്നു





ഐക്യരാഷ്ട്രസഭ[illegible] [illegible]യിൽ ലോക[illegible] [illegible]



[illegible]ീകരിക്കുന്നു

ദേശീയ അതിർത്തികൾ കടന്ന് അമ്മയുടെ സ്നേഹവായ്പ് ലോകമാകെ വ്യാപിക്കുകയാണ്. ഐക്യരാഷ്ട്രസഭയുടെ ന്യൂയോർക്ക് സമ്മേളനത്തിലും ജനീവയിൽ നടന്ന ആഗോള സർവമത പാർലമെൻറിലും അമ്മ പങ്കെടുത്തു. ഫ്രാൻസിൽ നടന്ന സിനിമാ വെരിറ്റെ ഫിലിം ഫെസ്റ്റിവലിൽ മാനവ സേവനത്തിനുള്ള പുരസ്കാരം അമ്മയ്ക്ക് നൽകി ബഹുമാനിച്ചു. ലോകമാകെ ഇപ്പോൾ അമ്മയുടെ വാക്കുകൾക്ക് കാതോർക്കുകയാണ്.

**ആഗോള സമാധാനത്തിനു വേണ്ടിയുള്ള സഹസ്രവാർഷിക സമ്മേളനം, ഐക്യരാഷ്ട്രസഭാ ജനറൽ അസംബ്ലി, ന്യൂയോർക്ക് (2000) (മുഖ്യ പ്രഭാഷണം)**

### യഥാർത്ഥ മാറ്റം ഉണ്ടാകേണ്ടത് നമ്മുടെ ഉള്ളിൽ തന്നെയാണ്

വളരെ മാറ്റങ്ങളുണ്ടാകുമെന്ന പ്രതീക്ഷകളോടും പ്രത്യാശയോടും കൂടിയാണ് നാം പുതിയ സഹസ്രാബ്ദത്തിലേക്ക് ചുവടു വയ്ക്കുന്നത്. എന്നാൽ, ഈ പുതിയ യുഗത്തിലും സാരവത്തായി ഒന്നും മാറുന്നില്ല. യഥാർത്ഥ മാറ്റം സംഭവിക്കേണ്ടത് നമ്മുടെ ഉള്ളിൽ തന്നെയാണ്. നമ്മുടെ ഉള്ളിലുള്ള പ്രതിലോമ ചിന്തകളും അഭിപ്രായവ്യത്യാസങ്ങളും ഒഴിവാക്കിയാലേ ആഗോള സമാധാനത്തിനു വേണ്ടി സൃഷ്ട്യുന്മുഖമായ പങ്കു വഹിക്കാനാവൂ നമുക്ക്. ലോകത്താകെയുള്ള ആണവായുധങ്ങൾ ഒരു മ്യൂസിയത്തിലേക്ക് മാറ്റിയാൽ അത് ലോകത്ത് സമാധാനം കൊണ്ടുവരുമോ. ആണവായുധ നിർമ്മാണത്തിന് ആഗ്രഹിക്കുന്ന മനോഭാവത്തെയാണ് ആദ്യം തുടച്ചുനീക്കേണ്ടത്.

**ആഗോള സമാധാനത്തിനു വേണ്ടി വനിതാ മത-ആത്മീയ നേതാക്കളുടെ സമ്മേളനം. ഐക്യരാഷ്ട്രസഭ, ജനീവ (2002) (അമ്മയ്ക്ക് സമാധാനത്തിനുള്ള ഗാന്ധി-കിങ് അവാർഡ് സമ്മാനിച്ചു)**

### ഉൽബുദ്ധമാകുന്ന ആഗോള മാതൃത്വം

ജന്മം നൽകുന്ന സ്ത്രീകളിൽ മാത്രം ഒതുക്കാവുന്നതല്ല മാതൃത്വ



## അമൃതാനന്ദമയി ആശ്രമങ്ങൾ

**ഇന്ത്യ-അന്താരാഷ്ട്ര കേന്ദ്രം**
മാതാ അമൃതാനന്ദമയി മഠം, അമൃതപുരി പി. ഒ, കൊല്ലം ജില്ല, കേരളം- 690525, ഇന്ത്യ
ടെലിഫോൺ: (int +91) (0)476 2896278, 2895888
വിദേശ സന്ദർശകർക്കു വേണ്ടിയുള്ള നമ്പർ: (int+ 91) (0)476 3241064
വിദേശ സന്ദർശകർക്കുള്ള താമസസൗകര്യത്തിന്: (int+ 91) (0)476 3241065
ഇന്ത്യയിലെ സന്ദർശകർക്കുള്ള താമസസൗകര്യത്തിന്: (int+ 91) (0)476 3241066
Website: www.amritapuri.org
(വിദേശ ഭാഷാ വെബ്സൈറ്റിന്റെ പട്ടികയും ചേർത്തിട്ടുണ്ട്)

**പ്രധാനപ്പെട്ട കേന്ദ്രങ്ങൾ**
യു എസ് എയിലെ പ്രധാന കേന്ദ്രം


കാലിഫോർണിയയിലെ ആശ്രമം

മാ സെന്റർ, പോസ്റ്റ് ബോക്സ് 613, സാം രമൺ, സി എ 94583 - 0613 യു എസ് എ
ടെലിഫോൺ: (int + 1) 510 -537-9417
ഇ-മെയിൽ: macenter@amma.org
Website: www.amma.org


യു എസ് എയിലെ ആശ്രമം

**കാനഡ**
അമ്മാ ഫൗണ്ടേഷൻ, കാനഡ
9158 ട്രഫാൽഗർ റോഡ്, ജോർജ്ടൗൺ, ഒ എൻ, എൽ 7 ജി 4 എസ് 5
ടെലിഫോൺ: (int+1) 289 344 0840
ഇ-മെയിൽ: infor@ammacanada.ca
Website: ama.org

**ഫ്രാൻസ്**
സെന്റർ അമ്മ, ഫെമെ ഡ്യു പ്ലേസിസ്
28 190, പെൻറഗിൻ, ഫ്രാൻസ്
ടെലിഫോൺ: (int + 33) (0) 237-374-430
ഇ-മെയിൽ: france@amma-europe.org
Website: www.amma-france.org

**സ്പെയിൻ**
ഫൺഡേസിയൻ ഫിലോകാലിയ,
അമിഗോസ് ഡെ അമ്മ, ലോസ് ടിലോസ്, 16 31192 മടിൽവ ബാജ, നവറ, സ്പെയിൻ
ടെലിഫോൺ: (int+ 34) (0) 948 236729
സെൻട്രോ അമ്മ, കാൻ ക്രിക്സെൽ 08784 പിയെറ, ബാഴ്സലോണ, സ്പെയിൻ
ടെലിഫോൺ: (int+34) 931 022043,
Website: www.amma.es

**ജർമ്മനി**
എം. എ, ഹോഫ് ഹെററൻബർഗ് 1,
64753 ബ്രോംബാഷ്ടൽ, ജർമ്മനി
ടെലിഫോൺ: (int + 49) (0) 6063-579933
ഇ-മെയിൽ: zentrum@amma.de
Website: www.amma.de


ജർമ്മനിയിലെ ആശ്രമം

മെന്ന സത്ത. അത് സ്ത്രീകളിലെന്ന പോലെ പുരുഷന്മാരിലും കുടികൊള്ളുന്നുണ്ട്. അത് മനസ്സിന്റെ പ്രത്യേക അവസ്ഥാഭേദമാണ്. അത് സ്നേഹമാണ്, ജീവന്റെ ഓരോ ശ്വാസവും നിലനിൽക്കുന്നത് സ്നേഹം കൊണ്ടാണ്.

ഇന്ന്, മാത്സര്യവും വിദ്വേഷവുമാണ് ലോകമാകെ നിറഞ്ഞുനിൽക്കുന്നത്. ക്ഷമയും സഹനശക്തിയും സ്ത്രീത്വത്തിന്റെ ഉൽകൃഷ്ട സിദ്ധികളാണ്. ഇന്ന് ലോകത്ത് നിലനിൽക്കുന്ന ഐക്യത്തിനും സഹവർത്തിത്വത്തിനും നിദാനവും അതു തന്നെ. വൈദ്യുതി പരിവൃത്തി പൂർണമാകുന്നതിന് നെഗറ്റീവ് പോളും പോസ്റ്റിവ് പോളും ആവശ്യമാണ് എന്നതു പോലെ, സ്ത്രീയുടേയും പുരുഷന്റേയും സംഭാവനകളെ ആശ്രയിച്ചാണ് ജീവിതത്തിന് അർത്ഥപൂർണത കൈവരുന്നത്.

> **നാലാമത് വാർഷിക ജെയിംസ് പാർക്സ് മോർട്ടൺ സർവമത അവാർഡ്ദാനച്ചടങ്ങ്, ഇന്റർ ഫെയ്ത് സെന്റർ ന്യൂയോർക്ക് (2006)**
> (ജെയിംസ് പാർക് മോർട്ടൻ ഇന്റർ ഫെയ്ത് അവാർഡ് അമ്മ സ്വീകരിച്ചു.)

### മതങ്ങൾ തമ്മിലുള്ള പരസ്പര ധാരണയും സഹകരണവും

ഒരാളുടെ മതം എന്തു തന്നെയായാലും, ആത്മീയതയുടെ മൗലികസത്യം മനസ്സിലാക്കുകയാണെങ്കിൽ, പരമാനന്ദം അനുഭവിക്കാനും സ്വന്തം സ്വത്വമെന്താണെന്ന് തിരിച്ചറിയാനും അയാൾക്ക് കഴിയും. ഒരു കുപ്പിയിൽ തേൻ ഉണ്ടെങ്കിൽ, ആ കുപ്പിയുടെ നിറത്തിന് പ്രസക്തിയില്ല. അതു പോലെ, ആത്മീയതയുടെ മൗലികസത്യം ഉൾക്കൊള്ളാൻ നാം പരാജയപ്പെടുകയാണെങ്കിൽ, മതം എന്നത് വെറും അന്ധമായ വിശ്വാസമായി ചുരുക്കപ്പെട്ടേക്കും. അത് നമുക്ക് പ്രതിബന്ധമായേക്കാം... മതത്തിന്റെ യഥാർത്ഥശക്തി കുടികൊള്ളുന്നത് ആത്മീയതയിലാണ്. സമൂഹത്തെയാകെ ശക്തിപ്പെടുത്തിയിരിക്കുന്ന ഘടകമാണ് ആത്മീയത. ആത്മീയതയുമായി സാത്മീകരിക്കപ്പെടാതെ മതവിശ്വാസം പുലർത്തുന്നത്, സിമന്റ് ഇല്ലാതെ ഇഷ്ടികകൾ വച്ച് വൃഥാ ഗോപുരങ്ങൾ കെട്ടാൻ ശ്രമിക്കുന്നതു പോലെയാണ്. അത് വളരെയെളുപ്പം തകർന്നടിയും.

> **സിനിമാ വെരിറ്റെ ഫിലിം ഫെസ്റ്റിവൽ: പാരിസ്, ഫ്രാൻസ് (2007)**
> (മാനവ സേവനത്തിനുള്ള സിനിമ വെരിറ്റെ അവാർഡ് അമ്മയ്ക്ക് സമ്മാനിച്ചു.)

### സഹാനുഭൂതി: ശാന്തിയിലേക്കുള്ള ഒരേയൊരു മാർഗം

ചരിത്രത്തിൽ നിന്ന് പാഠമുൾക്കൊള്ളാൻ


ഫ്രാൻസിലെ ആശ്രമം

**ജപ്പാൻ**
മാ സെൻറർ 206-0804, ടോക്കിയോ ടോ
ഇനാഗി-ഷി, മോമുറ 1620-1, ജപ്പാൻ
ടെലിഫോൺ: (int+81) 42 370 4448
ഫാക്സ്: (int+81) 42 370 4449
ഇ-മെയിൽ: info@amma.jp
Website: www.amma.jp

**സിങ്കപ്പൂർ**
അമൃതേശ്വരി സൊസൈറ്റി, മാ സെൻറർ,നമ്പർ. 3
ഹിന്ദു റോഡ് (സെറാൻഗൂൺ റോഡിനു പിന്നിൽ),
സിങ്കപ്പൂർ, ടെലിഫോൺ: (int + 65) 6234 3132
ഇ-മെയിൽ: amrita@amma.org.sg
Website: www.amma.org.sg

**ഓസ്ട്രേലിയ**
മാ സെൻറർ, ഓസ്ട്രേലിയ,
842 ഡാൻഡിനോംഗ്- ഫ്രാൻക്സ്റ്റൺ റോഡ് കാറം
ഡൗൺസ്, മെൽബൺ, വിക്ടോറിയ 320, ഓസ്ട്രേലിയ,
ടെലിഫോൺ: (int+61) 3 9782 9927
ഫാക്സ്: (int+61) 3 9782 9032
ഇ-മെയിൽ: ashram@ammaaustralia.org.au
Website: www.ammaaustralia.org.au

**മൗറീഷ്യസ്**
മാ സെൻറർ, സെൻറ് ജീൻ റോഡ്,
ക്വാട്രെ ബോൺസ്, മൗറീഷ്യസ്
ടെലിഫോൺ: (int+230) 466 2718
ഫാക്സ്: (int+230) 454 5031

**റീയൂണിയൻ ഐലൻഡ്**
അമൃതാനന്ദമയി മാതാ ആശ്രമം, ലെ ക്യാമ്പ് ഡു ഗോൾ,
സെൻറ് ലൂയിസ് എഫ് -97450, റീയൂണിയൻ ഐലൻഡ്
ടെലിഫോൺ: (int+262) 26 74 97
ഫാക്സ്: (int+262) 26 74 72
ഇ-മെയിൽ: ammareunion@hotmail.com

**ബൽജിയം**
അമ്മാ സെൻറർ, ബ്രോക്സ്ട്രാറ്റ് 6, 9140
ടയ്ൽറോഡെ
ടെലിഫോൺ: (int+ 32) 3 771 5227
ഫാക്സ്: (int+ 32) 3 771 3034
ഇ-മെയിൽ: Belgium@amma-Europe.org


സ്പെയിനിലെ ആശ്രമം


അമ്മ ലോക നേതാക്കളോടൊപ്പം



നമുക്ക് കഴിയും. എന്നാൽ നമുക്ക് ആ ചരിത്രത്തിൽ ജീവിക്കാൻ ആവുകയില്ല. പൂർവകാലത്തിലെ ഇരുണ്ട ഇടനാഴികളിൽ നിന്ന് ശാന്തിയുടെ വെളിച്ചവും സഹവർത്തിത്വവും ഐക്യവും നേടാൻ ശാസ്ത്രത്തിൻേറയും ആത്മീയതയുടേയും സങ്കലനം നമ്മെ സഹായിക്കും.

ആത്മീയത എന്ന താക്കോൽ കൊണ്ടേ നമുക്ക് നമ്മുടെ ഹൃദയം തുറന്ന് എല്ലാവരോടും സഹാനുഭൂതി പുലർത്താൻ കഴിയൂ. എന്നാൽ, നമ്മുടെ മനസ്സ് സ്വാർത്ഥതയിലമർന്ന അന്ധത കൊണ്ട് മൂടിപ്പോയാൽ നമുക്ക് ശരിയായ തീരുമാനമെടുക്കാനാവാതെ നമ്മുടെ വീക്ഷണം വികലമാകാനിടയാകും. ആത്മീയതയാകുന്ന താക്കോൽ കൊണ്ടേ നമ്മുടെ ഹൃദയത്തെ നമുക്ക് വിശാലതയിലേക്ക് എത്തിക്കാനാകൂ. അല്ലെങ്കിൽ, വികല മനോഭാവങ്ങൾ നമ്മുടെ ഉള്ളിൽ നിന്ന് പുറത്തേക്ക് കടക്കാതെ അവിടെ ത്തന്നെ കുടികൊള്ളും.

**സ്ത്രീകളുടെ ആഗോള ഉന്നമനത്തിനായുള്ള സർവമത സമ്മേളനം ജയ്പൂർ, രാജസ്ഥാൻ (2008)**
**(സമ്മേളനത്തിലെ മുഖ്യ പ്രഭാഷണം)**

### അപരിമേയമായ സ്ത്രീശാക്തീകരണം

പുരുഷന് സ്ത്രീയേക്കാൾ സാമർത്ഥ്യമോ മികവോ കൂടുതൽ അവകാശപ്പെടാനാവില്ല. അതേപോലെ, സ്ത്രീ പുരുഷനേക്കാൾ മുന്നിലുമല്ല. ആരും മറ്റൊരാളേക്കാൾ കേമനല്ലഎന്നതാണ് സൃഷ്ടിയുടെ പരമമായ സത്യം. സർവ ശക്തനായ ഈശ്വരൻെറ മാഹാത്മ്യത്തിനു മുന്നിൽ സ്ത്രീയും പുരുഷനും തുല്യർ. ആ പരമകാരുണികൻെറ സേവനത്തിന് നിയോഗിക്കപ്പെട്ട ഉപകരണങ്ങൾ മാത്രമാണ്. മനുഷ്യർ. ഈ സമീപനം കൊണ്ടേ സ്ത്രീക്കും പുരുഷനും യഥാർത്ഥ സമത്വം സ്വായത്തമാക്കാനാവൂ. നാം ഇന്ന് കാണുന്നതൊക്കെയും പുർവകാലവും ഭാവിയും തമ്മിലുള്ള ഏറ്റുമുട്ടൽ മാത്രമാണ്. വിട്ടുവീഴ്ചാ മനോഭാവമില്ലാത്ത പുരുഷസമൂഹത്തിൻെറ പ്രതീകമാണ് പൂർവ കാലം. മനോഹരമായ, സുഗന്ധം നിറഞ്ഞ, പൂർണമായി വിടർന്ന പുഷ്പമാണ് ഭാവി എങ്കിൽ, എല്ലാതലങ്ങളിലും സ്ത്രീയും പുരുഷനും പരസ്പരം കൈ കോർക്കുക എന്നത് ഈ കാലത്തിൻെറ അനിവാര്യതയായി മാറിയിരിക്കുകയാണ്.

**ലോക മതങ്ങളുടെ പാർലമെൻറ്, ബാഴ്സിലോണ, സ്പെയിൻ (2004)**
**(സമ്മേളനത്തിലെ മുഖ്യ പ്രഭാഷണം)**

### സമാധാനവും സന്തോഷവും പുലരട്ടെ

ഭാവിയിൽ, ഒരു ലോക മഹായുദ്ധമുണ്ടായാൽ, അത് രാജ്യങ്ങൾ തമ്മിലാകാതെ, നമ്മുടെ പൊതു ശത്രുവായ ദാരിദ്ര്യത്തിനെതിരെയാകട്ടെ. ഇന്ന് രണ്ടു തരത്തിലുള്ള ദാരിദ്ര്യമാണ് ജനങ്ങൾ നേരിടുന്നത്. ഭക്ഷണവും വസ്ത്രവും കിടപ്പാടവുമില്ലാത്ത ദാരിദ്ര്യമാണ് ഒന്ന്. സ്നേഹവും സഹാനുഭൂതിയും കിട്ടാതെയുള്ളതാണ് രണ്ടാമത്തേത്. രണ്ടാമത്തേതിന് ആദ്യ പരിഗണന കൊടുക്കുക. നമ്മുടെ ഹൃദയത്തിൽ സ്നേഹവും സഹാനുഭൂതിയും ഉണ്ടെങ്കിലേ, ദാരിദ്ര്യമനുഭവിക്കുന്നവരെ നമുക്ക് സഹായിക്കാനാവൂ.





# കാരുണ്യത്തിന്റെ കരസ്പർശം

കാരുണ്യത്തിന്റെ അമൃത് പകരുന്ന അമ്മയുടെ കൈകൾ പോലെ തന്നെ ആരോഗ്യ കേന്ദ്രങ്ങൾ പതിനായിരക്കണക്കിന് രോഗികൾക്ക് പുതു ജീവനും പ്രതീക്ഷയുമേകുന്നു

"എന്റെ മുന്നുവയസ്സുള്ള കുട്ടിയുടെ ഹൃദയ ശസ്ത്രക്രിയക്കു വേണ്ടിയാണ് ഞങ്ങൾ അമൃതാ ആശുപത്രിയിൽ എത്തിയത്. ശസ്ത്രക്രിയക്ക് 75,000 രൂപ ചെലവു വരുമെന്നാണ് ഞങ്ങളോടു പറഞ്ഞത്. ഞങ്ങളുടെ കുംടുംബത്തിന്റെ ദയനീയാവസ്ഥ മനസ്സിലാക്കിയ ആശുപത്രി അധികൃതർ സൗജന്യമായി കുട്ടിയുടെ ശസ്ത്രക്രിയ നടത്തിത്തന്നു," എറണാകുളം അമൃതാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസിൽ (എ ഐ എം എസ്) ബി ഡി ജി എസ് ബൈഡയറക്ഷണൽ ഗ്ലെൻ ഷണ്ട് സർജറിക്ക് വിധേയയായ സന്ധ്യ എന്ന കുട്ടിയുടെ പിതാവ് രാജു പറയുന്നു.

1998-ൽ ആരംഭിച്ച എ ഐ എം എസ് 10 വർഷങ്ങൾ പിന്നിടുമ്പോൾ 3.6 ദശലക്ഷം ആളുകൾക്ക് ചികിത്സ നൽകിക്കഴിഞ്ഞിരിക്കുന്നു. ഇതിൽ 1.1 ദശലക്ഷം പേർക്ക് സൗജന്യ ചികിത്സയാണ് നൽകിയത്.





ആശാസദായകരുടെ പുതുതലമുറയെ വാർത്തെടുക്കുന്ന പഠനമുറികൾ

**അമൃത ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസ്, ഇടപ്പള്ളി, എറണാകുളം.**

- സൂപ്പർ സ്പെഷ്യാലിറ്റി ഹെൽത്ത് കെയർ സെൻറർ ആൻറ് മെഡിക്കൽ കോളെജ്.
- 1330 കിടക്കകൾ, 12 സ്പെഷ്യാലിറ്റി ഇൻസ്റ്റിറ്റ്യൂട്ടുകൾ, 24 ബന്ധപ്പെട്ട മെഡിക്കൽ വിഭാഗങ്ങൾ, 24 ഓപ്പറേഷൻ തിയേറ്ററുകൾ
- പൂർണമായും കംപ്യൂട്ടർവൽക്കരിച്ചതും ശൃംഖലാസംവിധാനവുമുള്ള ആശുപത്രി വിവര സംവിധാനം.
- ജെറിയാട്രിക് യൂണിറ്റുള്ള ഇന്ത്യയിലെ ആദ്യ ആശുപത്രി.
- 3.6 ദശലക്ഷം പേർക്ക് ചികിത്സ നൽകി.
- 1.1 ദശലക്ഷം പേർക്ക് സൗജന്യ ചികിത്സ.

2008-ൽ മാത്രം 198.63 കോടി രൂപയുടെ സൗജന്യ ചികിത്സയാണ് ആശുപത്രി നൽകിയിട്ടുള്ളത്. ഹോളിസ്റ്റിക് ചികിത്സ തേടുന്നവർക്കായി യോഗ, ആയുർവേദം, പ്രകൃതി ചികിത്സ എന്നിയെല്ലാം ചേരുന്ന ആധുനിക ചികിത്സ നൽകുന്ന ഒരു ഹോളിസ്റ്റിക് മെഡിസിൻ സെൻററും ഇവിടെയുണ്ട്.

### അമ്മയുടെ കൈകളിൽ

ചെറിയ തുടക്കത്തിൽ നിന്ന് എ ഐ എം എസ് ഇന്ന് 1300 കിടക്കകളുള്ള സൂപ്പർ സ്പെഷ്യാലിറ്റി ആരോഗ്യ പരിപാലന കേന്ദ്രവും, മെഡിക്കൽ കോളെജും ബിരുദ പരിശീലന കേന്ദ്രവുമായി വളർന്നു കഴിഞ്ഞിരിക്കുന്നു. ആറു ലക്ഷം ചതുരശ്ര അടി വലിപ്പമുള്ള പ്രധാന ആശുപത്രി 80 ഏക്കർ ക്യാമ്പസിലാണ് നിലകൊള്ളുന്നത്. ഇവിടെ 26 ഓപ്പറേഷൻ മുറികളും 1000 രോഗികൾക്കുള്ള കിടക്കകളും 210 തീവ്ര പരിചരണ കിടക്കകളുമുണ്ട്. 50 വിഭാഗങ്ങളും 600 മെഡിക്കൽ ഫാക്കൽറ്റിയും 100 അഡ്മിനിസ്ട്രേറ്റർമാരും 2500 സപ്പോർട്ട് സ്റ്റാഫും 500 വോളണ്ടിയർമാരുമാണുള്ളത്. സമഗ്ര ഹെൽത്ത് കെയർ ഇൻഫ്രാസ്ട്രക്ചർ 2000 ഔട്ട് പേഷ്യൻറുകളും 800 ഇൻപേഷ്യൻറുകളും അടങ്ങുന്ന രോഗാതുര വിഭാഗത്തെ പരിപാലിക്കുന്നു.

1200 വർക്ക്സ്റ്റേഷനുകളുള്ള ഇന്ത്യയിലെ ഏറ്റവും നൂതന ആശുപത്രി കംപ്യൂട്ടർ ശൃംഖലാ സംവിധാനങ്ങളിൽ ഒന്നായ ഇവിടെ രോഗിയുടെ വിവരം, ലാബ് പരിശോധന, റേഡിയോളജിക്കൽ ഇമേജിങ് തുടങ്ങി രോഗിയുടെ പരിപാലനം സംബന്ധിച്ച് ഒട്ടുമിക്ക വിവരങ്ങളും കംപ്യൂട്ടർവൽക്കരിച്ചിരിക്കുകയാണ്. രോഗ നിർണയത്തിനും ചികിത്സയ്ക്കും മറ്റുമായി അത്യാധുനിക ഉപകരണങ്ങളാണ് ഒരുക്കിയിട്ടുള്ളത്.

എ ഐ എം എസിലെ ഏറ്റവും പ്രാധാന്യമുള്ള കാര്യം അമ്മയുടെ കാരുണ്യമാണ്. അമ്മയുടെ കാഴ്ചപ്പാടും സ്ഥിരമായ പ്രോത്സാഹനവുമാണ് ഇത്തരമൊരു സ്ഥാപനം തുടങ്ങാൻ പ്രേരണയായത്.

### വൈദ്യശാസ്ത്ര മികവിൻെറ കൊടുമുടി

ഹൃദയവും രക്തധമനികളുമായും ബന്ധപ്പെട്ട രോഗങ്ങളുടെ ചികിത്സയിൽ ഏറ്റവും പ്രധാനപ്പെട്ട സ്ഥാപനമായി എ ഐ എം എസ് വളർന്നിരിക്കുന്നു. നൂതന സാങ്കേതിവിദ്യയോടു കൂടിയ ഉന്നത നിലവാരമുള്ള വൈദ്യ സഹായവും കഴിവുറ്റ ജീവനക്കാർ നൽകുന്ന പ്രൊഫഷണൽ സേവനങ്ങളും കൊണ്ട് അഡൾട്ട് ആൻറ് പീഡിയാട്രിക് വിഭാഗം നടത്തുന്ന മെഡിക്കൽ, സർജിക്കൽ സേവനങ്ങളുടെ പേരിൽ ഹാർട്ട് ഇൻസ്റ്റിറ്റ്യൂട്ട് പെരുമ നേടുന്നു.

വർഷം തോറും 10,000 പുതിയ രോഗികൾ ചികിത്സയ്ക്കെത്തുന്നു. നെഞ്ചുവേദന, വിവിധ തരത്തിലുള്ള ഹൃദ്രോഗങ്ങൾ തുടങ്ങിയ പ്രശ്നങ്ങളുമായെത്തുന്നവർക്ക് പൊതുവായ പരിശോധന ഒരുക്കുന്ന വിധത്തിലാണ് ഔട്ട് പേഷ്യൻറ് സംവിധാനം തയാറാക്കിയിരിക്കുന്നത്. ക്ലിനിക്കൽ കാർഡിയോളജി സേവനങ്ങളിൽ 24 മണിക്കൂർ പ്രവർത്തിക്കുന്ന എമർജൻസി റെസ്പോൺസ് ടീം, അഡ്വാൻസ്ഡ് കാർഡിയോ വാസ്കുലാർ നോൺ-ഇൻവേസിവ് ഇമേജിങ്, കാർഡിയോ വാസ്കുലാർ എക്സർസൈസ് ആൻറ് നോൺ-ഇൻവേസിവ് ഡയഗ്നോസ്റ്റിക് ലാബ്, കൊറോണറി കെയർ യൂണിറ്റുകൾ, ന്യൂക്ലിയാർ കാർഡിയോളജി എന്നിവ അടങ്ങുന്നു.

കാർഡിയാക് കത്തീറ്ററൈസേഷൻ, ആൻജിയോഗ്രഫി എന്നിവ

എം ആർ നന്ദകുമാർ





ഹൃദ്രോഗമുള്ള 2400 കുട്ടികളാണ് വർഷം തോറും ഇവിടെയെത്തുന്നത്

ജന്മനാ ഉള്ള ഹൃദ്രോഗങ്ങൾക്ക് ശസ്ത്രക്രിയ നടത്തിയും അല്ലാതെയും ചികിത്സ തേടുന്ന രോഗികളുടെ എണ്ണം കണക്കിൽ എടുക്കുമ്പോൾ പീഡിയാട്രിക് കാർഡിയാക് പ്രോഗ്രാം ഇന്ത്യയിലെ തന്നെ ഏറ്റവും വലിയ പദ്ധതികളിൽ ഒന്നാണ്," ഒരു ജീവനക്കാരൻ പറയുന്നു.

### ഡോക്ടർമാർ വിളിപ്പുറത്ത്

ആശുപത്രിയിൽ എത്തി ചികിത്സ തേടാൻ കഴിയാത്ത വളരെ ദുർബലരും ദരിദ്രരുമായ

## അർബുദത്തോടു പോരാടാൻ അത്യാധുനിക സാങ്കേതിക വിദ്യ

ഒരു കുടക്കീഴിൽ അത്യാധുനിക സാങ്കേതിക വിദ്യയോടു കുടി സമഗ്രവും വിവിധ ശാഖകൾ ഉൾക്കൊള്ളുന്നതുമായ ഒരു അർബുദ ചികിത്സാ സംരംഭം ആരംഭിച്ചിരിക്കുകയാണ് എ ഐ എം എസ്. ഭാരവാഹികൾ നൽകിയ ഒരു രേഖയനുസരിച്ച് രാജ്യത്തിൻെറ വിവിധ ഭാഗങ്ങളിലും വിദേശത്തുമുള്ള, അർബുദവുമായി ബന്ധപ്പെട്ട എല്ലാ പഠനശാഖകളിലുമുള്ള വിദഗ്ധരുടെ വൈവിധ്യമാർന്ന ഒരു വലിയ നിര ഇവിടെ ഒരുമിക്കുന്നു. മുഖ്യ വിഭാഗങ്ങളായ റേഡിയേഷൻ, ആരോഗ്യാവബോധവും

വിദ്യാഭ്യാസവും നൽകുന്ന സാമൂഹ്യബന്ധ പരിപാടികളുടെ പിന്തുണയുള്ള മെഡിക്കൽ, സർജിക്കൽ ഓങ്കോളജി എന്നിവ വഴി സമഗ്രമായ ഒരു അർബുദ രോഗ പരിചരണം നൽകുകയാണ് ക്യാൻസർ ഇൻസ്റ്റിറ്റ്യൂട്ട്.

"ഒരേ കുടക്കീഴിൽ ചികിത്സാ രീതികളെല്ലാം ലഭ്യമാക്കാൻ കഴിയുന്നതിലാണ് സ്ഥാപനത്തിൻെറ ബലം. ഹെഡ് ആൻറ് നെക്ക്, ബ്രെസ്റ്റ്, ഗൈനക്കോളജി എന്നിങ്ങനെ മൾട്ടിമൊഡാലിറ്റി ക്ലിനിക്കുകളിലാണ് ഓരോ രോഗത്തിനുമുള്ള വിദഗ്ധരുടെ സംഘം രോഗികളെ കാണുന്നതും വിലയിരുത്തുന്നതും," എന്നും ഭാരവാഹി കുട്ടിച്ചേർത്തു.

ഈ വിദഗ്ധർ ഒരുമിച്ചിരുന്ന് ചികിത്സാപദ്ധതിയെക്കുറിച്ചു ചർച്ച ചെയ്യുന്ന മൾട്ടി ഡിസിപ്ലിനറി ട്യൂമർ ബോഡുകളിലാണ് ചികിത്സാ സംബന്ധമായ തീരുമാനങ്ങൾ എടുക്കുന്നത്. പാർശ്വഫലങ്ങൾ പരമാവധി കുറച്ച് മെച്ചപ്പെട്ട ഫലമുളവാക്കാനാവശ്യമായ എല്ലാ ചികിത്സാ രീതികളും ശരിയായ രീതിയിൽ സംയോജിപ്പിക്കുന്നതിനാണ് ഊന്നൽ എന്നു സുചിപ്പിച്ചിട്ടുണ്ട്. റേഡിയേഷൻ ഓങ്കോളജിസ്റ്റുമാർ, മെഡിക്കൽ ഫിസിസിസ്റ്റുമാർ, റേഡിയേഷൻെറ മാത്രകൾ നിശ്ചയിക്കുന്നവർ, രോഗനിർണ





യത്തിനും ചികിത്സാ പദ്ധതിക്കും റേഡിയേഷൻ ചികിത്സ കൃത്യമായി നൽകുന്നതിനുമുള്ള സാങ്കേതിക വിദഗ്ധർ, രോഗികളുടെ കാര്യം ശ്രദ്ധിക്കുന്നവർ എന്നിവരുടെ അർപ്പണബോധമുള്ള ഒരു സംഘമാണ് റേഡിയേഷൻ ഓങ്കോളജി വിഭാഗം കൈകാര്യം ചെയ്യുന്നത്. അത്യാധുനിക റേഡിയേ ഷൻ തെറാപ്പിക്കു വേണ്ട മൾട്ടിലീഫ് ലീനിയർ ആക്സിലറേറ്റർ, ചികിത്സാരീതി ആസൂത്രണം ചെയ്യുന്നതിനുള്ള കംപ്യൂട്ടർ സംവിധാനം, സി ടി/എം ആർ ഐ അധിഷ്ഠിത ചികിത്സയ്ക്കും ആസൂത്രണ സംവിധാനത്തിനുമൊപ്പം ഉയർന്ന മാത്രയിലുള്ള ബ്രാക്കിതെറാപ്പി എന്നിവയും കൊണ്ട് സുസജ്ജമായ സർജിക്കൽ ഓങ്കോളജി വിഭാഗത്തിൽ ഓങ്കോളജി സർജറിയുടെ എല്ലാ ഉപവിഷയങ്ങളിലും (ഹെഡ് ആൻറ് നെക്ക്, ബ്രെസ്റ്റ് ആൻറ് ഗൈനക്കോളജിക്കൽ, ഗാസ്ട്രോ ഇൻറസ്റ്റിനൽ, യുറോളജിക്, ന്യൂറോ സർജിക്കൽ ഓങ്കോളജി) പ്രാവീണ്യം നേടിയ വിദഗ്ധരാണുള്ളത്.

കുട്ടികളിലും മുതിർന്നവരിലുമുള്ള ട്യൂമറുകളും രക്തത്തിലേയും രക്തഘടകങ്ങളിലേയും അനാവശ്യ കോശവളർച്ചയും തടയുന്നതിനും ചികിത്സിച്ചു ഭേദമാക്കുന്നതിനുമുള്ള മൾട്ടിഡിസിപ്ലിനറി പ്രോഗ്രാമുകൾക്ക് വൈദ്യശാസ്ത്രപരമായ വിദഗ്ധോപദേശം മെഡിക്കൽ ഓങ്കോളജിയും പീഡിയാട്രിക് ഓങ്കോളജിയും നൽകുന്നു. ട്യൂമറുകളും രക്തസംബന്ധമായ വ്യാധികളും ചികിത്സിക്കുന്നു. ഡേ-കെയർ യൂണിറ്റിൽ ഔട്ട് പേഷ്യൻറ് കീമോതെറാപ്പിക്കുള്ള സൗകര്യങ്ങളുമുണ്ട്.









അത്യാധുനിക സംവിധാനങ്ങളോടു കൂടിയ പരിശോധനാ സംവിധാനങ്ങളാണ് അമൃതയിലേത്

തന്നെയാണ് കാർഡിയോ വാസ്കുലാർ രോഗങ്ങൾ പരിശോധിക്കുന്നതിനും നിയന്ത്രിക്കുന്നതിനുമുള്ള മാർഗങ്ങൾ.

എ ഐ എം എസിലെ അഡൾട്ട് കാർഡിയാക് ആൻറ് വാസ്കുലാർ സർജറി പ്രോഗ്രാം രാജ്യത്തെ തിരക്കുള്ള പദ്ധതികളിൽ ഒന്നാണ്. വർഷം തോറും 1500 ഹൃദയ ശസ്ത്രക്രിയകൾ ഇവിടെ നടക്കുന്നു. ഇതിൽ കൊറോണറി ആർട്ടറി ബൈപാസ് ഗ്രാഫ്റ്റിങ്, ഹാർട്ട് വാൽവ് റിപ്പയർ ആൻറ് റീപ്ലേസ്മെൻറ്, പ്രായമാവരിലെ ജന്മനാ ഉള്ള ഹൃദയ വൈകല്യങ്ങൾക്കുള്ള ശസ്ത്രക്രിയ എന്നിവയടക്കമുള്ള സർജറികളും ഉൾപ്പെടുന്നു. "താങ്ങാനാവുന്ന തുകയ്ക്ക് ഹൃദ്രോഗികളായ കുട്ടികൾക്ക് നിലവാരമുള്ള ചികിത്സ ഒരുക്കുന്നതിൻെറ ആവശ്യകത തിരിച്ചറിഞ്ഞാണ് എ ഐ എം എസിലെ കുട്ടികളുടെ ഹൃദ്രോഗ വിഭാഗവും പീഡിയാട്രിക് ആൻറ് കൺജെനിറ്റൽ ഹാർട്ട് സർജറി പദ്ധതിയും ആരംഭിച്ചത്. വർഷം തോറും ഹൃദ്രോഗമുള്ള 2400 പുതിയ കുട്ടികളാണ് ഞങ്ങളുടെ ക്ലിനിക്കുകൾ സന്ദർശിക്കുന്നത്. പീഡിയാട്രിക് കാർഡിയാക് പദ്ധതിയിലെ അടിസ്ഥാനസൗകര്യങ്ങളും വൈദഗ്ധ്യവും കുട്ടികളിലെ ഒട്ടുമിക്ക ഹൃദ്രോഗങ്ങൾക്കും ചികിത്സ ഒരുക്കുന്നു. ജനിക്കുന്ന ഉടനുള്ള കുട്ടികളുടെ സങ്കീർണമായ ഹൃദയ വൈകല്യങ്ങൾ ശസ്ത്രക്രിയയിലൂടെ പരിഹരിക്കുന്നതും കാർ ഡിയാക് കത്തീറ്ററൈസേഷൻ ലബോറട്ടറിയിൽ ശസ്ത്രക്രിയ കൂടാതെ തന്നെ ഹൃദയ വൈകല്യങ്ങൾ പരിഹരിക്കുന്നതും ഉൾപ്പെടുന്നു.



താങ്ങാനാവുന്ന തുകയ്ക്ക് മെച്ചപ്പെട്ട ചികിത്സ ഒരുക്കുകയാണ് ശിശുരോഗ വിഭാഗത്തിൻെറ ലക്ഷ്യം





രോഗികൾക്കായി എ ഐ എം എസ് 1999-ൽ ഒരു പെയ്ൻ ആൻറ് പാലിയേറ്റിവ് ഹോം കെയർ സംവിധാനം ആരംഭിച്ചിട്ടുണ്ട്. ഇതുവഴി ഡോക്ടർമാർ വീട്ടിലെത്തി ചികിത്സയും മരുന്നും നൽകുന്നു. വർഷം 75,000 രോഗികൾക്ക് ഇത്തരത്തിൽ സൗജന്യ ചികിത്സ നൽകുന്നു. അത്യന്താധുനിക ചികിത്സകൾക്കും ആരോഗ്യപരിപാലനത്തിനുമായി പൂർണമായും സജ്ജമായ ആശുപത്രിയായി എ ഐ എം എസ് വികസിച്ചിരിക്കുകയാണ്. കഠിനാദ്ധ്വാനവും എം എ എമ്മിലെ ആരോഗ്യപരിപാലന വിഭാഗം സ്വീകരിച്ച നടപടികളുമാണ് ഇതിനു പിന്നിൽ. ഇന്ത്യൻ കൗൺസിൽ ഓഫ് മെഡിക്കൽ റിസർച്ച്, ശാസ്ത്ര സാങ്കേതിക വകുപ്പ്, ഇന്ത്യൻ സിസ്റ്റം ഓഫ് മെഡിസിൻ ആൻറ് ഹോമിയോപ്പതി വകുപ്പ്, മറ്റ് ദേശീയവും അന്തർദേശീയവുമായുള്ള ഗവേഷണ ബോഡികൾ എന്നിവരുടെ പിന്തുണയുള്ള നിരവധി ഗവേഷണ യൂണിറ്റുകളും പ്രോജക്റ്റുകളും എ ഐ എം എസിനുണ്ട്. അതിൽ ചില സ്ഥാപനങ്ങൾ ചുവടെ ചേർക്കുന്നു:

ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മോളിക്യുലാർ മെഡിസിൻ: സെൽ ബയോളജി, ബയോ ഇൻഫർമാറ്റിക്സ് ആൻറ് സ്റ്റെം സെൽസ്, എന്നിവയെ കുറിച്ച് ഗവേഷണം നടത്തുമ്പോൾ, ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ബയോ-സ്റ്റാറ്റിസ്റ്റിക്സ് ആശുപത്രിയിലെ വിദ്യാർത്ഥികളേയും ജീവനക്കാരേയും ഗവേഷണ വിവരങ്ങളും ഫലവും രൂപകൽപന ചെയ്യുന്നതിനും വിലയിരുത്തുന്നതിനും സഹായിക്കുന്നു. ഒപ്പം വർക്ക്ഷോപ്പുകളും സെമിനാറുകളും നടത്തുകയും ചെയ്യുന്നുണ്ട്. അമൃതാ സെൻറർ ഫോർ നാനോ-സയൻസ് (എ സി എൻ എസ്) ക്യാൻസർ നാനോ ടെക്നോളജിയിൽ ഗവേഷണം നടത്താൻ കേന്ദ്ര സർക്കാർ സ്ഥാപിച്ച ആദ്യ കേന്ദ്രമാണ്. കാൻസർ നേരത്തേ തന്നെ കണ്ടെത്തുന്നതിനും ചികിത്സ നൽകുന്ന തിനുമുള്ള സാങ്കേതിക വിദ്യ വികസിപ്പിച്ചെടുക്കുന്നതിനു വേണ്ടിയുള്ള പ്രവർത്തനമാണ് ഇവിടെ നടക്കുന്നത്. മലേറിയ, പൊള്ളൽ എന്നിവയ്ക്കുള്ള ചികിത്സയ്ക്കു വേണ്ടിയും നാനോ സാങ്കേതികവിദ്യ വികസിപ്പിച്ചെടുക്കുന്നുണ്ട്.




അത്യാധുനിക സൗകര്യങ്ങളോടു കൂടിയ സ്കാനിങ് സംവിധാനങ്ങൾ

ടെലിമെഡിസിൻ: 2004-ലെ സുനാമി എന്ന മഹാദുരന്തത്തിൻെറ മുറിവ് ഇനിയും പൂർണമായി ഉണങ്ങിയിട്ടില്ല. സുനാമി ദുരന്തത്തിൻെറ ദുരിതാശ്വാസ പ്രവർത്തനങ്ങളിൽ എം എ എമ്മിനെ ഏറെ സഹായിച്ചത് എ ഐ എം എസ് 2002-ൽ സ്ഥാപിച്ച ടെലിമെഡിസിൻ സെൻററായിരുന്നു. എ ഐ എം എസ് ഇന്ത്യൻ ബഹിരാകാശ ഗവേഷണ സംഘടനയുമായി (ഐ എസ് ആർ ഒ) സഹകരിച്ചാണ് കേരളത്തിൽ ആദ്യത്തെ ടെലിമെഡിസിൻ സെൻറർ സ്ഥാപിച്ചത്. ശബരിമല, അമൃതപുരി, ആൻഡമാൻ ദ്വീപുകൾ എന്നിവ ഉൾപ്പെടെ രാജ്യത്തെ വിവിധ ഭാഗങ്ങളിൽ നിന്നെത്തുന്ന മെഡിക്കൽ വിവരങ്ങൾ പരിശോധിക്കുന്നു.

## നിരാലംബരുടെ അടുത്തേക്ക്

"കഴിഞ്ഞ ഒന്നര മാസമായി ഞാൻ അമൃതാ ആശുപത്രിയിലാണ്. നേരത്തേ ശ്വാസകോശ സംബന്ധമായ രോഗങ്ങൾക്കും വയറുവേദനയ്ക്കും ശസ്ത്രക്രിയക്ക് വിധേയയായിരുന്നു. അച്ഛനും അമ്മയും ആറു സഹോദരികളും അടങ്ങുന്നതാണ് ഞങ്ങളുടെ കുടുംബം. ഞങ്ങൾക്ക് ഒരു സ്ഥിര വരുമാനമില്ല. മാതാപിതാക്കൾക്ക് പ്രായമേറിയതിനാൽ ജോലിക്കു പോകാനാകുന്നില്ല. എൻെറ സഹോദരി കൂലി വേല ചെയ്തു നേടുന്നതു മാത്രമാണ് കുടുംബത്തിൻെറ ഏക വരുമാനം. മറ്റൊരു സഹോദരി മനോരോഗിയാണ്. 57,000 രൂപ ചെലവു വരുന്ന രണ്ടു ശസ്ത്രക്രിയകൾ സൗജന്യമായാണ് ഇവിടെ നടത്തിയത്. അമ്മയുടെ സഹായം കൊണ്ടു മാത്രമാണ് ഇന്നെനിക്ക് വീട്ടിലേക്ക് മടങ്ങാനാകുന്നത്. ഞാൻ അമ്മയ്ക്ക് നന്ദി പറയുകയും അമ്മയുടെ അനുഗ്രഹം ഇനിയുമുണ്ടാകാൻ പ്രാർത്ഥിക്കുകയും ചെയ്യുന്നു," ടോട്ടൽ ഗ്യാസ്ട്രെക്ടമി ശസ്ത്രക്രിയക്ക് വിധേയയായ സുഭദ്ര പറയുന്നു.

ക്ലെഫ്റ്റ് പലേറ്റ്, ലിപ് പലേറ്റ് വൈകല്യങ്ങളുമായി വർഷം 30,00 കുട്ടികളെങ്കിലും ജനിക്കുന്നുവെന്നാണ് കണക്ക്. ഇത്തരം വൈകല്യങ്ങളുള്ള കുട്ടികൾക്ക് സഹായമെത്തിക്കുന്നതിനായി ഹെഡ് ആൻറ് നെക്ക് വിഭാഗം എ ഐ എം എസിൽ ഒരുക്കിയിട്ടുണ്ട്. കേരളത്തിലെ മറ്റൊരു പ്രധാന രോഗമാണ് ഡയബറ്റിസ്.



ഇവിടുത്തെ എൻഡോക്രിനോളജി വിഭാഗം ആരംഭിച്ച അമൃത ഡയബറ്റിസ് വെൽഫെയർ സൊസൈറ്റി പാവങ്ങൾക്ക് സൗജന്യമായി ഇൻസുലിൻ നൽകുകയും രോഗം തടയുന്നതിനുള്ള നടപടികൾ പ്രോത്സാഹിപ്പിക്കുന്നതിനായി ക്യാമ്പുകൾ സംഘടിപ്പിക്കുകയും ചെയ്യുന്നുണ്ട്.

സൗജന്യ ക്യാമ്പുകൾ: നഗരങ്ങളിലെ ആധുനിക സംവിധാനങ്ങളിൽ നിന്ന് അകന്ന് ഒരു ആശുപത്രി പോലുമില്ലാത്ത രാജ്യത്തിന്റെ പിന്നാക്ക മേഖലകളിൽ സൗജന്യ മെഡിക്കൽ ക്യാമ്പുകൾ എ ഐ എം എസ് സംഘടിപ്പിക്കുന്നുണ്ട്. ഇവിടെ ഡോക്ടർമാർ സൗജന്യ പരിശോധന നടത്തുകയും സൗജന്യമായി മരുന്നു നൽകുകയും ചെയ്യുന്നതിനൊപ്പം ആവശ്യമെങ്കിൽ സൗജന്യ ശസ്ത്രക്രിയക്കായി എ ഐ എം എസിലേക്ക് അയക്കുകയും ചെയ്യുന്നു. ആദിവാസി ഗ്രാമങ്ങളിൽ ജീവിക്കുന്നവർക്കായി മൊബൈൽ മെഡിക്കൽ സഹായവും ഇൻസ്റ്റിറ്റ്യൂട്ട് ഒരുക്കുന്നുണ്ട്.

അടിയന്തര ഘട്ടത്തിൽ ദുരിതാശ്വാസമെത്തിക്കുന്ന സംഘങ്ങളുടെ രൂപീകരണമാണ് മറ്റൊരു പ്രധാന മേഖല. 2001-ൽ ഗുജറാത്ത് ഭൂകമ്പം, 2004-ൽ സുനാമി,



ജന്മനാ ഉള്ള വൈകല്യങ്ങൾ പരിഹരിക്കുന്നതിന് സംവിധാനങ്ങൾ

നേത്രരോഗ നിർണയത്തിനും ചികിത്സയ്ക്കും മെച്ചപ്പെട്ട സൗകര്യം

2005-ൽ മുംബയ് പ്രളയം, 2006-ൽ ചിക്കുൻഗുനിയാ, 2008-ൽ ബീഹാർ പ്രളയം തുടങ്ങി വിവിധ ദുരന്ത മേഖലകളിലെല്ലാം സഹായം എത്തിക്കാൻ ദുരിതാശ്വാസ സംഘങ്ങളെ അയക്കുകയുണ്ടായി.

## പ്രാഥമിക ആരോഗ്യ പരിപാലനം

ബോധവൽക്കരണത്തിലെ പോരായ്മയാണ് പലപ്പോഴും ആരോഗ്യ പ്രശ്നങ്ങൾ വഷളാകാൻ കാരണം. ആരോഗ്യ വിദ്യാഭ്യാസം പ്രാവർത്തികമാക്കേണ്ട വിഷയങ്ങളിൽ ഒന്നാണ്, പ്രത്യേകിച്ചും ഗ്രാമീണ മേഖലകളിൽ. അമൃത സ്കൂൾ ഓഫ് മെഡിസിനിലെ കമ്യൂണിറ്റി മെഡിസിൻ വിഭാഗം ആരോഗ്യ വിദ്യാഭ്യാസം നൽകുന്നുണ്ട്. ഞാറയ്ക്കലും കലൂരിലുമുള്ള ഓരോ കേന്ദ്രങ്ങളിലൂടെ 200-ലേറെ ആളുകൾക്കാണ് ദിനംപ്രതി സഹായമേകുന്നത്. പരിശീലനം സിദ്ധിച്ച ഹെത്ത്-വർക്കർമാർ പതിനായിരക്കണക്കിന് സ്ത്രീകൾക്ക് പ്രത്യേകിച്ചും ദരിദ്ര കുടുംബങ്ങളിൽ നിന്നുള്ള അമ്മമാർക്ക് ഉപദേശങ്ങൾ നൽകുന്നു. കൂടാതെ റീപ്രൊഡക്ടീവ് ഹെൽത്ത്, എച്ച് ഐ വി/എയ്ഡ്സ്, മയക്കുമരുന്നുകൾ, മദ്യം എന്നിവ സംബന്ധിച്ച് സ്കൂളുകളിലും കോളെജുകളിലും സെമിനാറുകളും സംഘടിപ്പിക്കുന്നുണ്ട്.

## ചാരിറ്റി പ്രവർത്തനങ്ങൾ

അമൃത ഹെൽത്ത്കെയർ യൂണിറ്റ് പാവപ്പെട്ടവർക്കായി കുറഞ്ഞ ഫീസ് ഈടാക്കുന്നതോ സൗജന്യമായ ചികിത്സ നൽകുന്നതോ ആയിട്ടുള്ള നിരവധി ചാരിറ്റബിൾ ആശുപത്രികൾ സ്ഥാപിച്ചിട്ടുണ്ട്. "അമ്മ പാവങ്ങൾക്കായി ചെയ്യുന്ന സഹായങ്ങൾ ആർക്കും മറക്കാൻ കഴിയുന്നതല്ല. വളരെ വൃത്തിയുള്ളതാണ് ആശുപത്രികൾ. ഡോക്ടർമാർ, നഴ്സുമാർ, മറ്റ് ജീവനക്കാർ തുടങ്ങിയവ രെല്ലാം വളരെ സഹകരണമുള്ളവരാണ്. എന്റെ ഭർത്താവ് ആറു വർഷം മുമ്പു മരിച്ചു. ഞാനും എന്റെ മൂന്നു കുട്ടികളും വളരെ കഷ്ടതകൾ അനുഭവിക്കുകയായിരുന്നു. മൂത്ത രണ്ട് ആൺമക്കൾ പഠനം നിർത്തി ഒരു കടയിൽ ജോലിക്കു പോയിത്തുടങ്ങി. അവരുടെ തുച്ഛമായ വരുമാനത്തിലാണ് ഞങ്ങളുടെ കുടുംബം കഴിയുന്നത്. ഇളയത് പെൺകുട്ടിയാണ്. എന്റെ സഹോദരൻ അദ്ദേഹത്തിന്റെ കുടുംബത്തിൽ നിന്നും വിട്ടുനിൽക്കുകയാണ്. ചെറിയ വരുമാനം കൊണ്ടു ദുരിത ജീവിതം നയിക്കുന്ന അദ്ദേഹത്തെ സഹായിക്കാനും ഞങ്ങൾക്ക് കഴിയുന്നില്ല. ഈ സമയത്താണ് ഞങ്ങളുടെ അമ്മ രോഗബാധിതയാകുന്നത്. ഒരു വശം തളർന്നു പോയ അമ്മയ്ക്ക് സംസാര ശേഷിയും നഷ്ടപ്പെട്ടു. ഒരു സ്വകാര്യ ആശുപത്രിയിൽ പ്രവേശിപ്പിച്ചപ്പോൾ ബ്രെയ്ൻ സ്കാനിന് നിർദ്ദേശം ലഭിച്ചു. തലയിലെ ഒരു രക്തധമനിക്കു കുഴപ്പമുണ്ടെന്നും അടിയന്തരമാണെന്നുമുള്ള വിവരമാണ് തുടർന്നു ലഭിച്ചത്. അമൃതാ ഇൻസ്റ്റിറ്റ്യൂട്ടിലേക്ക് പോകാൻ അവർ ഉപദേശിക്കുകയും ചെയ്തു. പണമില്ലാതെ നിസ്സഹായരായിരുന്ന ഞങ്ങളോട് അവിടെ ധനസഹായം ലഭിക്കുമെന്ന് സമീപവാസികൾ അറിയിച്ചു. അങ്ങനെ ഇവിടെയെത്തി ശസ്ത്രക്രിയ വിജയകരമായി നടത്തി. ഞങ്ങൾക്ക്





## അമൃത സ്കൂൾ ഓഫ് ആയുർവേദ

ഔഷധങ്ങളുടെ ഉപയോഗത്തിലെ പരമ്പരാഗത രീതികളും നാട്ടുനടപ്പുകളും വിസ്മരിക്കുന്നില്ല. 750-ൽ പരം ഔഷധ സസ്യ ജാതികളുള്ള, അഞ്ച് ഏക്കർ വരുന്ന ഔഷധത്തോട്ടമുള്ള, ഒരു ഹെൽത്ത് കെയർ ക്യാമ്പസ് നമ്മുടെ പരമ്പരാഗത ഔഷധ പൈതൃകത്തെ മുറുകെപ്പിടിക്കുന്നു. ഒരു എക്സ്-റേ, ഇ സി ജി, ഐ സി യു, ഓപ്പറേഷൻ തിയേറ്ററുകൾ എന്നിവയുൾപ്പെടെ സർവവിധ സൗകര്യങ്ങളോടും കൂടി 160 കിടക്കകളുള്ള ഒരു ആശുപത്രിയും അമൃതാ സ്കൂൾ ഓഫ് ആയുർവേദയിൽ ഉണ്ട്. 400 തരം പ്രകൃതി, അലോപ്പതി മരുന്നുകൾ ഈ ആശുപത്രിയുടെ ഫാർമസിയിലുണ്ട്. കൂടാതെ, പൗരാണിക ശുദ്ധീകരണ ചികിത്സയായ പാരമ്പര്യ പഞ്ചകർമ്മ ചികിത്സയും ലഭ്യമാണ്. പരമ്പരാഗത നിർമ്മാണക്കൂട്ടുകളുപയോഗിച്ച് മരുന്നുകളുണ്ടാക്കുന്ന ഒരു ഔഷധ നിർമ്മാണ വിഭാഗവുമുണ്ട്.

ആശുപത്രിയിൽ നിന്ന് 17,000 രൂപ ധന സഹായവും ലഭിച്ചു," അനുറിസം ശസ്ത്രക്രിയക്കു വിധേയയായ സുമതി അമ്മയുടെ മകൾ ഉഷാകുമാരി പറയുന്നു.

### എം എ എം സ്ഥാപിച്ചിട്ടുള്ള ചാരിറ്റബിൾ ആശുപത്രികൾ

അമൃതകൃപാ ചാരിറ്റബിൾ ഹോസ്പിറ്റൽ, കൽപറ്റ, വയനാട്: ഗ്രാമീണ മേഖലകളിലെ, പ്രത്യേകിച്ചും ആദിവാസി ഗ്രാമങ്ങളിലെ ആളുകൾക്ക് സൗജന്യ വൈദ്യ പരിരക്ഷ ലക്ഷ്യം. ദിനംപ്രതി 200 പേരെങ്കിലും ആശുപത്രിയിൽ എത്തുകയും എല്ലാവരുടേയും അടുത്തെത്തുന്നതിന് ഡോക്ടർമാർ ജീപ്പിൽ പര്യടനം നടത്തുന്നു. എ ഐ എം എസ് ആണ് ഇവിടെ ഡോക്ടർമാരെയും കൺസൾട്ടന്റുകളേയും അയക്കുന്നത്.

അമൃതപുരി, കൊല്ലം: എട്ട് തീരദേശ ഗ്രാമങ്ങളിലേയും അമൃതപുരിയിലേയും നിവാസികൾക്ക് ഇവിടെ സൗജന്യ സേവനങ്ങൾ ലഭിക്കുന്നു. 10,000 രജിസ്റ്റേഡ് രോഗികളാണ് ഇവിടെയുള്ളത്.

പമ്പ: ശബരിമലയ്ക്കു സമീപം 25 കിടക്കകളും 24 മണിക്കൂറും സേവനവും ലഭിക്കുന്ന ആശുപത്രിയാണിത്. ലോകത്തിന്റെ നാനാ ഭാഗത്തു നിന്നെത്തുന്നവർക്ക് ഇവിടെ സേവനങ്ങൾ നൽകുന്നു.

അമൃത കൃപ ഹോസ്പിറ്റൽ,മൈസൂർ, കർണാടകം: ബോഗഡിയിലെ 100 ദരിദ്ര ഗ്രാമങ്ങളിൽ നിന്നുള്ളവർക്ക്വൈദ്യ സഹായമെത്തിക്കുന്നു. എ ഐ എം എസുമായി ടെലിമെഡിസിൻ സൗകര്യവുമുണ്ട് ഇവിടെ.

അമൃത കൃപാ സാഗർ ക്യാൻസർ ഹോസ്പൈസ്, മുംബയ്, മഹാരാഷ്ട്ര: 1995 മുതലുള്ള ഈ സ്ഥാപനം ക്യാൻസർ രോഗികൾക്ക് സൗജന്യ വൈദ്യ സഹായം നൽകുന്നു. ആത്മീയ ശാന്തി, സൗജന്യ ഭക്ഷണം, പാവങ്ങൾക്ക് പുസ്തക ങ്ങൾ എന്നിവയും ഇവിടെ ലഭ്യമാണ്.

അമൃത കൃപാ സാഗർ, പാലിയേറ്റിവ് കെയർ ഹോം, തിരുവനന്തപുരം: ക്യാൻസർ, എയ്ഡ്സ് രോഗികൾക്ക് പാലിയേറ്റിവ് കെയർ നൽകുന്നു ഇവിടെ.

പ്രചോദനമാവുന്ന യുവ ഡോക്ടർമാർ: ആരോഗ്യ പരിപാലന സേവനങ്ങൾ ആശുപത്രികളിലും ക്യാമ്പുകളിലും ഒതുങ്ങുന്നില്ല. മെഡിക്കൽ പ്രാക്ടീഷണർ ആവാൻ ശ്രമിക്കുന്ന അമൃത ഇൻസ്റ്റിറ്റ്യൂട്ട് പ്രചോദനമാകുന്നു. എ ഐ എം എസിനു കീഴിലുള്ള നിരവധി ഹെൽത്ത്കെയർ ക്യാമ്പസുകളിലേക്ക് കൂടി ഹെൽത്ത് കെയർ വിഭാഗത്തിന്റെ സേവനങ്ങൾ നീളുന്നു. അമൃത യൂണിവേഴ്സിറ്റി, അമൃത സ്കൂൾ ഓഫ് മെഡിസിൻ, അമൃത സ്കൂൾ ഓഫ് ഡെന്റിസ്ട്രി, അമൃത കോളെജ് ഓഫ് നഴ്സിങ്, അമൃത സ്കൂൾ ഓഫ് ഫാർമസി എന്നിവയും എ ഐ എം എസിന്റെ ഭാഗമായുണ്ട്.



കാരുണ്യത്തിന്റെ തലോടലായി മാറുന്ന ഡോക്ടർമാർ

# ജീവകാരുണ്യത്തിന്റെ മഹാ പ്രസ്ഥാനം

അനുകമ്പാർദ്രമായ ഹൃദയത്തിൽ നിന്നൊഴുകുന്ന സർവാശ്ലേഷിയായ സ്നേഹം കൊണ്ടു നിറഞ്ഞ്, സഹായഹസ്തവുമായി അമ്മ ജനലക്ഷങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുന്നു.

ധർമ്മത്തിലും പ്രകൃതിയിലും നിലനിൽക്കുന്ന പ്രകടമായ അസന്തുലിതാവസ്ഥ വളരെ മുമ്പു തന്നെ അമൃതാനന്ദമയി ദേവിയെ അലട്ടിയിരുന്ന ഒരു വിഷയമായിരുന്നു. അവർ പറയുന്നു: "യാതൊരു വിവേചനവുമില്ലാതെയാണ് നമ്മൾ പ്രകൃതിയിൽ നിന്നു സ്വീകരിക്കുന്നത്. ലോകത്തിൽ ദുരിതം അനുഭവിക്കുന്നവരെക്കുറിച്ച് നാം വേണ്ട വിധം ചിന്തിക്കുന്നുമില്ല. എങ്ങനെയാണ് ഈ സന്തുലിതാവസ്ഥ പുനസ്ഥാപിക്കാൻ കഴിയുക? നമ്മുടെ തന്നെ ധർമ്മം പിന്തുടർന്ന്, ഹൃദയം കൊണ്ടു പ്രാർത്ഥിച്ച്, കൈകൾ കൊണ്ടു സേവനം ചെയ്യുന്നതു വഴി അതു സാധിക്കും."

ലോകമെമ്പാടുമുള്ള ഭക്തർക്കും ശിഷ്യഗണങ്ങൾക്കുമൊപ്പം മാതാ അമൃതാനന്ദമയി തീർച്ചയായും അതു ചെയ്യുന്നുണ്ട്. സുനാമിക്കും കത്രീന ചുഴലിക്കൊടുങ്കാറ്റിനും പ്രളയങ്ങൾക്കും ഭൂകമ്പങ്ങൾക്കും ഡസൻ കണക്കിനു ജീവൻ അപഹരിച്ച മറ്റേതൊരു പ്രകൃതി



അനാഥാലയങ്ങൾ നിരാലംബർക്ക് അമ്മയുടെ സാമീപ്യം നൽകുന്നു








കത്രീനാ ചുഴലിക്കൊടുങ്കാറ്റിന് ഇരയായവർക്കുള്ള പത്തു ലക്ഷം ഡോളറിൻെറ ധനസഹായം മുൻ അമേരിക്കൻ പ്രസിഡൻറ് ബിൽ ക്ലിൻറന് കൈമാറുന്നു (ഇടത്); ബുദ്ധ സന്യാസിമാർക്കൊപ്പം (നടുവിൽ); സാന്ത്വനം തേടിയെത്തുന്നവർ (വലത്)

ദുരന്തത്തിനുമൊടുവിൽ മറ്റാരേക്കാളും സഹായവുമായി എത്തിയത് അമ്മയായിരുന്നു. ആവശ്യമുള്ളിടത്തെല്ലാം അമ്മ എത്തുമെന്നത് ഏറെക്കുറെ ഒരു ചൊല്ലു തന്നെയായി. മനുഷ്യസ്നേഹപരമായ സഹായമെത്തിക്കുകയെന്നത് അവരുടെ സഹജ സ്വഭാവമാണ്. അനുകമ്പയിലാണ് അതിൻെറ ഉത്ഭവം. ദുരിതമനുഭവിക്കുന്നവർക്കാണ് അവരുടെ മനസ്സിൽ പ്രഥമ സ്ഥാനം. കുട്ടിക്കാലം മുതൽ ചുറ്റുമുള്ള ഗ്രാമങ്ങളിൽ ദുരിതമനുഭവിക്കുന്നവരെ പരിചരിക്കുന്നതിൽ അതീവ തൽപരയായിരുന്നു അവർ. ഒറ്റപ്പെടുന്നവർക്കൊപ്പം സമയം ചെലവഴിക്കുന്നതും വിശക്കുന്നവരെ പോറ്റുന്നതും ദീനമനുഭവിക്കുന്നവർക്കു മരുന്നു നൽകുന്നതുമൊക്കെ അവർക്കു ജന്മനാ ഉള്ള സ്വഭാവമാണ്.

**ജീവിതം, ക്ഷേമകരമാക്കാൻ:** അമ്മയുടെ അനുകമ്പാർദ്രമായ ആലിംഗനത്തെ ആഗോളതലത്തിലെത്തിക്കുകയാണ് മാതാ അമൃതാനന്ദമയി മഠം. തങ്ങളുടെ കണ്ണീരൊപ്പാൻ വേദനയനുഭവിക്കുന്ന ജനങ്ങൾക്ക് ആ ആലിംഗനമേ വേണ്ടു. അവരുടെ തന്നെ വാക്കുകളിൽ, "കുഴിയിൽ വീഴുകയെന്നത് ഒരാളുടെ കർമ്മമാണെങ്കിൽ അയാളെ കുഴിയിൽ നിന്നു കയറ്റുക എന്നതാണ് നമ്മുടെ കർമ്മം." ഈ അസാധാരണ ചിന്തയാണ് പലർക്കും തങ്ങളുടെ ജീവിതം തിരികെ കിട്ടാൻ കാരണമായത്. തുടരെയുള്ള പ്രകൃതിദുരന്തങ്ങളുടെ ഇരകളായവർക്ക് അമൃതപുരി ആശ്രമവും മഠവും ആശ്വാസവും പുനരധിവാസവും നൽകി വരുന്നു. ഗുജറാത്തിനേയും കശ്മീരിനേയും പിടിച്ചു കുലുക്കിയ ഭൂകമ്പങ്ങളും മുംബയിലേയും ഗുജറാത്തിലേയും ബീഹാറിലേയും വെള്ളപ്പൊക്കങ്ങളും അമേരിക്കയിലെ ചുഴലിക്കൊടുങ്കാറ്റുകളും ഇന്ത്യൻ മഹാസമുദ്രത്തിൽ വീശിയടിച്ച സുനാമിയും മറ്റനേകം കാര്യങ്ങളും അമ്മയുടെ അനന്യമായ സ്നേഹം വരുത്തുന്ന മാറ്റം കണ്ടു. ഭക്ഷണവും മരുന്നും താൽക്കാലിക താമസവും മുതൽ പുതിയ വീടും കൗൺസലിങ്ങും തൊഴിലും വരെ സകലതും നൽകാൻ ഈ ദുരന്തങ്ങൾ അമ്മയുടെ ആശ്രമത്തെ പ്രേരിപ്പിച്ചു. എല്ലാറ്റിനുമുപരി, വൈകാരിക സഹായവും പിന്തുണയും ശാന്തവും ദുരിതരഹിതവുമായ ഒരു ജീവിതം നയിക്കാൻ പലരേയും സഹായിച്ചു.

**രാക്ഷസത്തിരമാലകൾ ആഞ്ഞടിച്ചപ്പോൾ:** 2004-ലെ ക്രിസ്മസിനു പിറ്റേന്ന് നിസ്സഹായരായ ലക്ഷക്കണക്കിനു മനുഷ്യരെ രാക്ഷസത്തിരമാലകൾ കൊന്നൊടുക്കുന്നത് ഇന്ത്യൻ മഹാസമുദ്ര തീരം കണ്ടപ്പോൾ അടുത്ത കാലത്തെ ഏറ്റവും ദാരുണമായ ദുരന്തങ്ങളിൽ ഒന്നിന് ലോകം സാക്ഷിയായി. വഴിയിൽക്കണ്ടതെല്ലാം തുടച്ചു നീക്കി സുനാമി തിരകൾ ദുരന്തം വിതച്ചപ്പോൾ കണ്ണീരൊപ്പാൻ അമ്മയുടെ അനുകമ്പയായിരുന്നു മുൻപന്തിയിൽ. ഇന്ത്യയിലും ശ്രീലങ്കയിലും വൈവിധ്യമേറിയ ദുരിതാശ്വാസ പ്രവർത്തനങ്ങൾക്കായുള്ള 100 കോടി രൂപയുടെ ഒരു ഗംഭീര യത്നമായിരുന്നു അമൃതാ സുനാമി ദുരിതാശ്വാസ-പുനരധിവാസ പദ്ധതി.





കുറഞ്ഞ സമയത്തിനുള്ളിൽ സാധാരണ ജീവിതത്തിലേക്കു മടങ്ങിയെത്താൻ ദുരിത ബാധിതരെ സഹായിച്ചു. സഹായികളായ രക്ഷാ പ്രവർത്തകർ ഉടൻ തന്നെ പ്രവർത്തന നിരതരായി.

സുനാമിയിൽ തകർന്ന വീടുകൾ പുനർനിർമ്മിക്കാൻ ഇന്ത്യയിലും ശ്രീലങ്കയിലും 6200 വീടുകളുടെ നിർമ്മാണത്തിൽ ആശ്രമം ഏർപ്പെട്ടു. അമ്മയുടെ അമേരിക്കയിലെ ഭക്തന്മാർ നടത്തുന്ന, ലാഭേച്ഛ കൂടാതെ പ്രവർത്തിക്കുന്ന ഹെൽത്ത് കെയർ ചാരിറ്റീസ് ഇൻകോർപറേറ്റഡ് ആണ് ശ്രീലങ്കയിലെ 300 വീടുകൾ നിർമ്മിക്കുന്നത്. സർക്കാർ മാനദണ്ഡങ്ങൾ അനുസരിച്ച് സുനാമി ദുരിതാശ്വാസ വീടുകൾ നിർമ്മിച്ചു നൽകിയ ഇന്ത്യയിലെ ആദ്യ സർക്കാരിതര സംഘടന (എൻ ജി ഒ) അമ്മയുടെ ആശ്രമമായിരുന്നു. കേരളത്തിലെ എടവനക്കാട്ട് ആദ്യത്തെ 18 വീടുകൾ ഇതിനകം ആശ്രമം പണിതു നൽകിക്കഴിഞ്ഞു. രാക്ഷസത്തിരമാലകളുടെ രൂപത്തിൽ ദുരന്തം ആഞ്ഞടിച്ച് ഒരു വർഷത്തിനു ശേഷം 2005 ഡിസംബറിൽ കേരളത്തിലും തമിഴ്നാട്ടിലും 2000 വീടുകൾ പൂർത്തിയാക്കി. ഇവ കൂടാതെ, വിവിധ ഗ്രാമങ്ങളിൽ വീടുകളുടെ നിർമ്മാണം നടന്നു വരുന്നു: കൊല്ലം, ചെറിയ അഴീക്കൽ, അഴീക്കൽ, ശ്രായിക്കാട്, പറയക്കടവ്, പണ്ടാരത്തുരുത്ത്, വെള്ളനതുരുത്ത്, കുഴിത്തുറ, ക്ലാപ്പന, കോഴിക്കോട്, എടവനക്കാട്, ആലപ്പുഴ എന്നിവിടങ്ങളിൽ. പോണ്ടിച്ചേരിയിൽ കാരയ്ക്കൽ ജില്ലയിൽ വീടുകൾ പണി തീർത്തു വരികയാണ്. തമിഴ്നാടിന്റെ തീരദേശ ജില്ലകളായ ചെന്നൈ, കടല്ലൂർ, കന്യാകുമാരി, നാഗപട്ടണം എന്നിവിടങ്ങളിലും ആവശ്യക്കാർക്ക് വീടുകൾ പണിതു നൽകുന്നു. ആശ്രമത്തിൽ നിന്നു വളരെ ദൂരെയുള്ള ആൻഡമാൻ-നിക്കോബാർ ദ്വീപുകളിലും ശ്രീലങ്കയിലും സർക്കാർ മാനദണ്ഡങ്ങളനുസരിച്ച് വീടുകൾ നിർമ്മിച്ചു കൊണ്ടിരിക്കുകയാണ്. വീടുകൾ മാത്രമല്ല, റോഡുകളും കിണറുകളും സ്കൂളുകളും കമ്മ്യൂണിറ്റി ഹാളുകളും ആരോഗ്യ കേന്ദ്രങ്ങളും പോലുള്ള അടിസ്ഥാന സൗകര്യ വികസനവും കാര്യമായി നടപ്പിലാക്കി വരുന്നു.

**ജീവിത പുനർനിർമ്മിതി:** സുനാമി ദുരിതാശ്വാസ പ്രവർത്തനങ്ങൾക്കു വേണ്ടി 2005-ൽ 23 ദശലക്ഷം അമേരിക്കൻ ഡോളർ (100 കോടി രൂപ) മാതാ അമൃതാനന്ദമയി മഠം നൽകിയെന്നത് ഒരു പ്രധാന വസ്തുതയാണ്. കേരളത്തിലും തമിഴ്നാട്ടിലും പോണ്ടിച്ചേരിയിലും ആൻഡമാൻ- നിക്കോബാർ ദ്വീപുകളിലും തിരമാലയിൽ തകർന്ന മുഴുവൻ വീടുകളും പുനർനിർമ്മിക്കുന്നതിനുള്ള പദ്ധതി ആശ്രമം തയാറാക്കിയിരുന്നു. പക്ഷേ 2006 ആയപ്പോൾ വാഗ്ദാനം ചെയ്തിരുന്നതിന്റെ ഇരട്ടിത്തുക മഠം ചെലവാക്കി. 200 കോടി രൂപ ചെലവഴിച്ചെന്നാണ് മഠത്തിന്റെ രേഖകൾ കാണിക്കുന്നത്.

സുനാമി ദുരിതബാധിത ജില്ലകളുടെ സാമൂഹിക ഘടനയും തകർത്തു. തമിഴ്നാട്ടിലേയും കേരളത്തിലേയും 2500 യുവജനങ്ങൾക്ക് തൊഴിൽപരിശീലനം നൽകുന്നതിനുള്ള ശ്രമങ്ങളുടെ മുൻ നിരയിൽ ആശ്രമമുണ്ട്. അധ്യാപകരും നഴ്സുമാരും പാരാമെഡിക്കൽ അസിസ്റ്റൻറുമാരും ഇലക്ട്രീഷ്യന്മാരും സുരക്ഷാ ജീവനക്കാരും ഡ്രൈവർമാരും കൽപ്പണിക്കാരും മരാശാരിമാരും മെക്കാനിക്കുകളുമൊക്കെ ആകാനുള്ള പരിശീലനം അവർക്കു നൽകുന്നു. പ്രതിമാസം 500 രൂപ സ്റ്റൈപ്പെൻഡും സൗജന്യ ഭക്ഷണവും വസ്ത്രവും താമസ സൗകര്യങ്ങളും അവർക്കു ലഭ്യമാക്കുന്നുണ്ട്. പരിശീലനം വിജയകരമായി പൂർത്തിയാക്കുന്നവർക്ക് തൊഴിൽ ലഭിക്കുമെന്ന ഉറപ്പുമുണ്ട്. തൊഴിൽ പരിശീലനം കേരളത്തിൽ മാത്രമല്ല, തമിഴ്നാട്ടിലും പോണ്ടിച്ചേരിയിലും മറ്റ് സുനാമി ബാധിത മേഖലകളിലുമുള്ള പലർക്കും കുടുംബം പോറ്റാൻ സഹായക





## അത്യുദാരം

### അമ്മയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾ

- ധാരാളം ക്ഷേമപദ്ധതികൾ മാതാ അമൃതാനന്ദമയി മഠം നടത്തുന്നുണ്ട്. അവ വിദൂര ദിക്കുകളിലേക്കും വ്യാപിക്കുന്നു. അമേരിക്കയിൽ മാതാ അമൃതാനന്ദമയി സെൻറർ 'സർക്കിൾ ഓഫ് ലവ് ഇൻസൈഡ്' എന്നൊരു പരിപാടി നടത്തുന്നു. ജയിൽ ശിക്ഷ അനുഭവിക്കുന്നവർക്ക് പ്രതീക്ഷയും ആശ്വാസവും നൽകാൻ നിരവധി വളണ്ടിയർമാർ ഇവിടെ അവർക്കു കത്തുകളെഴുതുന്നു.
- അമൃത നീതി പ്രതിഷ്ഠാൻ ദരിദ്രർക്കു സൗജന്യമായ നിയമ സഹായം നൽകുന്ന അഭിഭാഷകരുടെ ഒരു കൂട്ടായ്മയാണ്.
- ഒരു സ്ഥിരം സംരംഭമാണ് സമൂഹ വിവാഹങ്ങൾ.
- അന്നദാനം, വസ്ത്രദാനം എന്നീ സംരംഭങ്ങൾ.
- ദരിദ്രർക്കു ഭക്ഷണവും വസ്ത്രങ്ങളും നൽകാനുള്ള ധാരാളം പദ്ധതികൾ ആവിഷ്കരിച്ചിട്ടുണ്ട്.
- അമ്മയിൽ അഭയം തേടുന്ന മുതിർന്ന പൗരന്മാർക്ക് മഠം വക വൃദ്ധസദനങ്ങളിൽ താമസ സൗകര്യം നൽകുന്നു.
- അനാഥാലയങ്ങളും സ്കൂളുകളും നടത്തിയിരുന്നവർ കടബാധ്യതയിലാവുമ്പോൾ അമ്മ അവ ഏറ്റെടുത്തു നടത്തുന്നു.

മായി. ആലപ്പാട് പഞ്ചായത്തിലെ മാതൃഗ്രാമം പദ്ധതി തയ്യൽ, സോപ്പു നിർമ്മാണം, ചെരിപ്പു നിർമ്മാണം തുടങ്ങിയ തൊഴിൽ മേഖലകളിൽ സ്വന്തമായി സഹകരണ, സ്വാശ്രയ സംഘങ്ങൾ രൂപീകരിക്കാൻ സഹായിക്കുന്നു. ചെറു ഗ്രാമങ്ങളെ വരുമാനത്തിന് പുതിയ മാർഗങ്ങൾ കണ്ടെത്തി സ്വയം പര്യാപ്തമാക്കുന്നതിനാണ് ഈ പദ്ധതി വിഭാവനം ചെയ്തിരിക്കുന്നത്. പഠനോപകരണങ്ങൾ വിതരണം ചെയ്യാനും വിദ്യാർത്ഥികൾക്കു ഹോസ്റ്റൽ സൗകര്യം ലഭ്യമാക്കാനും കംപ്യൂട്ടർ പരിശീലനം നൽകാനും നിസ്വാർത്ഥരായ വളണ്ടിയർമാരുടെ ഒരു സംഘം എപ്പോഴും മുന്നിട്ടിറങ്ങുന്നു.

മിക്ക തീരദേശ ജില്ലകളിലുമുള്ള മുക്കുവർക്ക് ദുരന്തം ഒരു മരണമണിയായിരുന്നു. തമിഴ്നാട്ടിൽ മീൻ പിടിക്കാനുള്ള ബോട്ടുകൾ നൽകുകയും എഞ്ചിനും ഹാൻഡിലും പ്രൊപ്പല്ലറുമുൾപ്പടെ മത്സ്യബന്ധന ബോട്ടുകൾ പൂർണമായും നന്നാക്കി നൽകുകയും ചെയ്യുന്നുണ്ട്.

ഭാവിയിലുണ്ടാകാവുന്ന സുനാമിക്കെതിരെ കഴിയുന്നിടത്തോളം ജാഗ്രത പുലർത്തുന്നതിനുള്ളതാണ് ഹരിത തീരം പദ്ധതി. കൊടുങ്കാറ്റും സുനാമിയും മൂലം വെള്ളം ഇരച്ചു കയറുന്നതു തടയാൻ കടൽത്തീരത്ത് ചെടികൾ നട്ടുപിടിപ്പിക്കുന്നതിനാണ് ശ്രമം. കായംകുളം കായലിനു കുറുകെ ഒരു നടപ്പാലം നിർമ്മിച്ചിട്ടുണ്ട്. ആശ്രമം സ്ഥിതി ചെയ്യുന്ന ആലപ്പാടു പഞ്ചായത്തിനെ പ്രധാന സ്ഥലങ്ങളുമായി ഇതു ബന്ധിപ്പിക്കുന്നു. മറ്റൊരു സുനാമിയുണ്ടായാൽ ഉപദ്വീപിലുള്ള ആളുകളെ ഒഴിപ്പിക്കാൻ അത്യാവശ്യമായ ഒരു പാതയാണിത്. 100 മീറ്റർ നീളവും അഞ്ചു മീറ്റർ വീതിയും ഏഴു മീറ്റർ ഉയരവുമുള്ളതാണ് ഈ പാലം. അര മണിക്കൂറിനുള്ളിൽ 15,000 പേരെ അക്കരെയെത്തിക്കാൻ കഴിയും വിധമാണ് പാലത്തിൻെറ രൂപകൽപന.

കൊച്ചിയിലെ എ ഐ എം എസ് ഹോസ്പിറ്റലിൽ നിന്ന് കൊല്ലം ജില്ലയിൽ ഏറ്റവും നാശനഷ്ടമുണ്ടായ സ്ഥല



ങ്ങളിൽ സുനാമിയുണ്ടായി മണിക്കൂറുകൾക്കകം അമ്മ വൈദ്യസഹായമെത്തിച്ചു എന്നത് ഒരു യാഥാർത്ഥ്യമാണ്. ആദ്യ ദിവസങ്ങളിൽത്തന്നെ 14,000 അമേരിക്കൻ ഡോളറോളം വരുന്ന മരുന്നുകൾ വിതരണം ചെയ്തിരുന്നു. സുനാമി ദുരിതബാധിതർക്ക് 25,000 അമേരിക്കൻ ഡോളറിൻെറ മരുന്നുമായി അമൃതപുരിയിലെ ജീവകാരുണ്യ ആശുപത്രിയും സഹായത്തിനെത്തി. തൊള്ളായിരത്തിലധികം ദുരിതബാധിതരെ എ ഐ എം എസിൽ ചികിത്സിക്കുകയും ചെയ്തു.

സുനാമിക്കു ശേഷമുള്ള ദുരിതാശ്വാസ പ്രവർത്തനങ്ങളുടെ ഭാഗമായി 75 ലക്ഷം ഭക്ഷണപ്പൊതികൾ കേരളത്തിലും തമിഴ്നാട്ടിലുമായി വിതരണം ചെയ്തു. കേരളത്തിൽ ആദ്യ പതിനഞ്ചു ദിവസങ്ങളിൽ 30,000 കിലോ അരിയാണു വിതരണം ചെയ്തത്. 20,000 കിലോ അരി ദുരിതാശ്വാസ ക്യാമ്പുകളിൽ നിന്ന് മാറുന്ന ദിവസം മാറ്റിപ്പാർപ്പിക്കപ്പെട്ടവർക്കു നൽകി. തമിഴ്നാട്ടിൽ 185 ടൺ അരിയും ഒരു ടണ്ണിലധികം ഭക്ഷ്യ എണ്ണയും ഒന്നര ടൺ





അമ്മയുടെ മുമ്പിൽ വ്യത്യാസങ്ങൾ ഇല്ലാതാവുന്നു; എല്ലാവരും തുല്യർ (ഇടത്); പ്രാർത്ഥനയ്ക്കൊപ്പം സേവനത്തിനും പ്രാധാന്യം.

വീതം പഞ്ചസാരയും ധാന്യവും റവയും രണ്ടു ടണ്ണിൽ കൂടുതൽ പാൽപ്പൊടിയും നാലര ടൺ പരിപ്പും വിതരണം ചെയ്യാൻ കഴിഞ്ഞു.

അമ്മയുടെ ആശ്രമത്തിൻെറ ദുരിതാശ്വാസ, പുനരധിവാസ പ്രവർത്തനങ്ങൾ വിവിധ സർക്കാർ ഏജൻസികളുടേയും ലോകനേതാക്കളുടേയും ഐക്യരാഷ്ട്ര സംഘടനയിലെ അംഗരാഷ്ട്രങ്ങളുടേയും പ്രശംസയ്ക്കർഹമായി. കണ്ണീരൊപ്പാൻ സുമനസ്സുകൾ എങ്ങും രംഗത്തിറങ്ങിയപ്പോൾ ആഗോളതലത്തിൽത്തന്നെ അനുകമ്പയ്ക്ക് തിളക്കമേറുകയായിരുന്നു.

### സഹായഹസ്തങ്ങൾ അനവധി:

**സഹായഹസ്തങ്ങൾ അനവധി:** ഇന്ത്യൻ മഹാസമുദ്രത്തിൽ വീശിയടിച്ച സുനാമി അമ്മയുടെ അനുകമ്പ ദൃശ്യമായ ഒരു സംഭവം മാത്രമാണ്. കഴിഞ്ഞ വർഷം കോസി നദിയിലെ വെള്ളപ്പൊക്കം നിരവധി പേരുടെ ജീവൻ അപഹരിച്ചപ്പോൾ അമ്മയുടെ വളണ്ടിയർമാർ എങ്ങും പ്രവർത്തനനിരതരായി. പ്രകൃതി ദുരന്തം വിതച്ചിടത്തൊക്കെ ഇതേ പ്രതികരണം തന്നെയായിരുന്നു. 2005 ഒക്ടോബറിൽ പാകിസ്ഥാനിലും കശ്മീരിലും നാശം വിതച്ച ഭൂകമ്പങ്ങളിലും അമേരിക്കയിലെ പല പ്രദേശങ്ങളിലും ജീവൻ തുടച്ചുനീക്കിയ കത്രീന, റീത്ത എന്നീ ചുഴലിക്കൊടുങ്കാറ്റുകളിലും മുംബയ് വെള്ളപ്പൊക്കത്തിലും 3000 പേരുടെ മരണത്തിനിടയാക്കിയ 2001-ലെ ഗുജറാത്ത് ഭൂകമ്പത്തിലും 20,000 പേരുടെ മരണത്തിനിടയാക്കിയ 1992-ലെ ലാത്തൂർ ഭൂകമ്പത്തിലും മറ്റു പല ദുരന്താവസരങ്ങളിലും ദുരിതബാധിതരുടെ മുഖത്ത് വീണ്ടും പുഞ്ചിരി പരത്തി അമ്മ സ്നേഹവും സഹായവും കോരിച്ചൊരിയുന്നതു ദൃശ്യമായി.

ഭവനരഹിതർക്കു വീടു നിർമ്മിച്ചു നൽകുന്നതിൽ വ്യാപൃതമാണ് അമ്മയുടെ ആശ്രമം. പാവപ്പെട്ടവർക്ക് ഒരു ലക്ഷം വീടുകൾ പണികഴിപ്പിച്ചു നൽകുകയെന്ന ഉദ്ദേശ്യത്തോടെ ആവിഷ്കരിച്ചിരിക്കുന്ന സംരംഭമാണ് അമൃതകുടീരം പദ്ധതി. മറ്റൊരു സംരംഭമായ അമൃത നിധി ഇന്ത്യ മുഴുവനു മുള്ള നിരാലംബരായ സ്ത്രീകളെ സഹായിക്കാൻ ഓരോ മാസവും ധനസഹായം നൽകുന്നതിനുള്ള സാമൂഹിക പ്രസക്തിയുള്ള ഒരു പദ്ധതിയാണ്.

മാതാ അമൃതാനന്ദമയി ദേവിക്കും അവർ നേതൃത്വം നൽകുന്ന അനുകമ്പയുടെ പ്രസ്ഥാനത്തിനും സഹജമായ കാര്യമാണ് മനുഷ്യസ്നേഹപരമായ സഹായമെത്തിക്കുക എന്നത്. വൃദ്ധജനങ്ങളേയും ദരിദ്രരേയും അവഗണിക്കപ്പെട്ടവരേയും ദുരിതം അനുഭവിക്കുന്നവരേയും പരിചരിക്കുന്നതിന് പ്രഥമ പരിഗണനയാണ് ആശ്രമം നൽകുന്നത്. വിധവകൾക്കു വേണ്ടിയുള്ള ക്ഷേമപദ്ധതികളും വൃദ്ധസദനങ്ങളും സൗജന്യ ഭക്ഷണവും വസ്ത്രങ്ങളും ഭവനരഹിതർക്കു വീടുകളും അനാഥാലയങ്ങളും ഗോത്രസമൂഹങ്ങളിലെ അംഗങ്ങൾക്കുള്ള സഹായവും ദുരിതാശ്വാസം എത്തിച്ചതിനു ശേഷമുള്ള പ്രവർത്തനങ്ങളും നിരവധിയാണ്. പ്രാധാന്യമർഹിക്കുന്നതും.

ആവശ്യക്കാർക്ക് അമ്മയുടെ ആശ്രമത്തിൽ നിന്ന് സൗജന്യ വൈദ്യ സഹായവും ആശ്വാസവും പ്രവഹിക്കുന്നു. ഇവ ഐക്യരാഷ്ട്ര സഭയുടെ സാമ്പത്തിക, സാമൂഹിക സമിതിയുടെ ശ്രദ്ധാവിഷയമായി; മഠത്തിന് പ്രത്യേക ഉപദേശക പദവി നൽകാൻ അതവരെ പ്രേരിപ്പിക്കുകയും ചെയ്തു.





# വിജ്ഞാന സമൂഹത്തിലേക്കുള്ള പ്രയാണം

തലമുറകൾക്ക് മൂല്യാധിഷ്ഠിത വിദ്യാഭ്യാസം പകർന്നു കൊടുക്കുക എന്ന അമ്മയുടെ ലക്ഷ്യത്തോട് പുതിയ കാലത്തിന്റെ സാങ്കേതികവിസ്മയങ്ങൾ കൂട്ടിച്ചേർക്കപ്പെടുന്നു.

യുവത്വം തുടിക്കുന്നത്, ചലനാത്മകമായത്, അപ്പോഴും പണ്ഡിതോചിതമായത്. ജഗത് ഗുരുവിന്റെ ജ്ഞാന ക്ഷേത്രങ്ങളെ അങ്ങനെ വേണം വിശേഷിപ്പിക്കാൻ. മാതാ അമൃതാനന്ദമയി മഠം സ്ഥാപിച്ച ഓരോ വിദ്യാലയത്തിന്റേയും ഇടനാഴികളിൽ അമ്മയുടെ ചിന്തകളും വാക്കുകളും അലയടിക്കുന്നു. അമ്മയാണ് ഇവിടെ ജഗത് ഗുരു, കാരണം അമ്മ തന്നെയാണ് ലോകം. കഴിവുകളെ വളർത്തിയെടുക്കാനായി അമ്മയുടെ ആശീർവാദത്തോടെ ശ്രീ മാതാ അമൃതാനന്ദമയി ദേവി അമൃത സർവകലാശാല രൂപമെടുത്തതിൽ അതുകൊണ്ടു തന്നെ അത്ഭുതമില്ല. സർവകലാശാലയുടെ ചാൻസലർ എന്ന നിലയിൽ അതിന്റെ സംരംഭങ്ങൾക്ക് അമ്മ മാർഗനിർദ്ദേശം നൽകുന്നു.

വിവിധ ക്യാംപസുകളിലായി പരന്നു കിടക്കുന്ന, വൈവിധ്യമാർന്ന വിഷയങ്ങൾ പഠിപ്പിക്കുന്ന ഈ അധ്യാപന, ഗവേഷണ സർവകലാശാല ബിരുദ, ബിരുദാനന്തര ബിരുദ, ഗവേഷണ തലങ്ങളിൽ നൂറിലധികം വ്യത്യസ്ത കോഴ്സുകൾ നൽകുന്നു. അമൃത വിശ്വവിദ്യാ പീഠം എന്ന പേരിൽ പ്രശസ്തമായ ഈ സർവകലാശാല ഇന്ന് വിദ്യാഭ്യാസ മണ്ഡലത്തിൽ ഒരു സവിശേഷമായ സ്ഥാനം കൈയാളിയിരിക്കുന്നു. കേരളം, തമിഴ്നാട്, കർണാടകം എന്നീ സംസ്ഥാനങ്ങളിലായി ഏതാണ്ട് 18 വിദ്യാഭ്യാസ സ്ഥാപനങ്ങളാണ് അമൃത വിശ്വവിദ്യാ പീഠത്തിനുള്ളത്. സ്കൂൾ ഓഫ് ആർട്സ് ആൻറ് സയൻസ്, ആയുർവേദം, ബയോടെക്നോളജി, കമ്യൂണിക്കേഷൻ, മെഡിസിൻ, ഫാർമസി എന്നിവയാണ് അവയിൽ ചിലത്.




അമൃതപുരിയിലെ ഒരു സന്ദർശന വേളയിൽ പ്രശസ്ത ശാസ്ത്രജ്ഞനും മുൻ ഇന്ത്യൻ രാഷ്ട്രപതിയുമായ ഡോക്ടർ എ പി ജെ അബ്ദുൾ കലാം പറഞ്ഞതിങ്ങനെ: "മൂല്യവർധിത വിദ്യാഭ്യാസ സമ്പ്രദായത്തിലൂടെ നമ്മുടെ സമൂഹത്തെ ഒരു വിജ്ഞാന സമൂഹമാക്കി മാറ്റുന്നതിൽ അമൃത സർവകലാശാല ഒരു പ്രധാന പങ്കു വഹിക്കുന്നുണ്ട്. അമ്മയുടെ അനുഗ്രഹം ലഭിക്കുന്ന നിങ്ങളെല്ലാം അനുഗൃഹീതർ തന്നെയാണ്."

ഈ അനുഗ്രഹം വിശ്വവിദ്യാപീഠത്തിനു കീഴിലുള്ള ഓരോ ക്യാംപസിലും നിറയുന്നുണ്ട്. നാഷണൽ അസസ്മെന്റ് ആൻറ് അക്രഡിറ്റേഷൻ കൗൺസിൽ (നാക്) നൽകിയ "എ" ഗ്രേഡ് ഈ സർവകലാശാലയുടെ മികവിന് ഉദാഹരണമാണ്. നൂറിലധികമുള്ള കോഴ്സുകളിൽ 13,000 വിദ്യാർത്ഥികൾ പ്രവേശിപ്പിക്കപ്പെടുന്നു. ലോകമെമ്പാടുമുള്ള മികച്ച സർവകലാശാലകളിൽ നിന്നുള്ള ഡോക്ടറേറ്റ് ബിരുദധാരികളാണ് ഇവിടത്തെ അധ്യാപകർ. മനുഷ്യസമൂഹത്തിന് പ്രയോജനകരമായ ഗവേഷണ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ഗവേഷകർ അനവധി. അമ്മ സൃഷ്ടിച്ച ഒരു കാഴ്ചപ്പാടിനെ ഫലവത്തായി അമൃത സർവകലാശാല മുന്നോട്ടു കൊണ്ടുപോകുന്നു.

## ഭാവിയെ നിർമ്മിക്കാൻ

1. അമൃത സ്കൂൾ ഓഫ് എഞ്ചിനീയറിങ്, എട്ടിമടൈ, കോയമ്പത്തൂർ, തമിഴ്നാട്
2. അമൃത സ്കൂൾ ഓഫ് എഞ്ചിനീയറിങ്, അമൃതപുരി, കൊല്ലം
3. അമൃത സ്കൂൾ ഓഫ് എഞ്ചിനീയറിങ്, ബംഗലൂരു, കർണാടകം

* എല്ലാ സ്ഥാപനങ്ങൾക്കും നാക്കിന്റെ "എ" ഗ്രേഡ്
* എ ഐ സി ടി ഇ അംഗീകാരം

ഗുണമേന്മയുള്ള വിദ്യാഭ്യാസത്തിന്റെ ആവശ്യം തിരിച്ചറിഞ്ഞുകൊണ്ട് 1994-ൽ തന്നെ അമൃതാനന്ദമയി മഠം എഞ്ചിനീയറിങ് വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കു രൂപം നൽകിയിരുന്നു. ആദ്യ സ്കൂൾ ഓഫ് എഞ്ചിനീയറിങ് സ്ഥാപിച്ചത് കോയമ്പത്തൂരിലെ എട്ടിമടൈയിലായിരുന്നു. പിന്നീട് 2000-ൽ അമൃതപുരിയിലും ബംഗലൂരുവിലും രണ്ടു സ്കൂളുകൾ കൂടി സ്ഥാപിച്ചു. നാഷണൽ അക്രഡിറ്റേഷൻ ആൻറ് അസസ്മെൻറ് കൗൺസിൽ നൽകുന്ന ഉയർന്ന ഗ്രേഡായ "എ" നേടിയ ഈ സ്ഥാപനങ്ങൾക്ക് ഓൾ ഇന്ത്യാ കൗൺസിൽ ഫോർ ടെക്നിക്കൽ എജ്യുക്കേഷന്റെ (എ ഐ സി ടി ഇ) അംഗീകാരവും ലഭിച്ചിട്ടുണ്ട്. ക്രെഡിറ്റ് അധിഷ്ഠിതമായ കരിക്കുലവും വ്യവസായ-ഗവേഷണാധിഷ്ഠിതമായ പാഠ്യപദ്ധതിയും സ്വീകരിച്ചിട്ടുള്ള ഈ മൂന്നു വിദ്യാഭ്യാസ കേന്ദ്രങ്ങളും ബി ടെക്, എം ടെക്, പി എച്ച് ഡി കോഴ്സുകൾ നൽകുന്നുണ്ട്. ഇതിനു പുറമേ നിരവധി ഫണ്ടഡ് ഗവേഷണ പ്രോജക്ടുകൾക്ക് റിസർച്ച് ആൻറ് ഡെവലപ്മെൻറ് കേന്ദ്രങ്ങളിലും വിവിധ വിഭാഗങ്ങളിലും ആതിഥ്യമരുളിയും ഈ മൂന്നു സ്ഥാപനങ്ങളും ശ്രദ്ധയാകർഷിച്ചിട്ടുണ്ട്. ദേശീയ, അന്തർദേശീയ പങ്കാളികളിൽ നിന്നുള്ള പിന്തുണ ഈ സ്ഥാപനങ്ങളിലെ ഗവേഷണ പ്രോജക്ടുകൾക്കു ലഭിക്കുന്നുണ്ട്. യൂറോപ്യൻ കമ്മീഷൻ, ഡി എസ് ടി, ടി ഐ എഫ് എ സി, ഐ എസ് ആർ ഒ, ഡി ആർ ഡി ഒ, ഇൻഫർമേഷൻ ടെക്നോളജി മന്ത്രാലയം എന്നിവ ഈ പട്ടികയിലെ ചില പേരുകളാണ്.

എഞ്ചിനീയറിങ് രംഗത്തെ കരിയർ ആഗ്രഹിക്കുന്ന, ഇന്ത്യക്കകത്തും പുറത്തുമുള്ള കഴിവുറ്റ വിദ്യാർഥികൾക്ക് ഈ സ്ഥാപനങ്ങളിൽ പ്രവേശനം നേടാം. ഈ സ്ഥാപനങ്ങളുടെ ഒരു പ്രധാന പ്രത്യേകത ഏറ്റവും മികച്ച അധ്യാപകരാണ്. ലോകമെമ്പാടുമുള്ള പ്രമുഖ സർവകലാശാലകളിൽ നിന്ന് ഡോക്ടറേറ്റ് നേടിയവരാണ് അവരിൽ ഭൂരിഭാഗവും. അമ്മയുടെ ആശയങ്ങളിൽ പ്രചോദിതരായി പാശ്ചാത്യ രാജ്യങ്ങളിൽ നിന്ന് ഇന്ത്യയിലേക്കെത്തിയ പ്രമുഖ പണ്ഡിതരുമുണ്ട്. 2008 ജൂണിൽ നടന്ന ഡാറ്റാക്വസ്റ്റ്-ഐ ഡി സി-നാസ്കോം സർവേ ഇന്ത്യയിലെ ഏറ്റവും മികച്ച 21 എഞ്ചിനീയറിങ് വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ഒന്നായി കോയമ്പത്തൂരിലെ അമൃത സ്കൂൾ ഓഫ് എഞ്ചിനീയറിങ്ങിനെ തെരഞ്ഞെടുത്തു.

## ബിസിനസ് വിസ്മയങ്ങൾ

1. അമൃത സ്കൂൾ ഓഫ് ബിസിനസ്, എട്ടിമടൈ, കോയമ്പത്തൂർ, തമിഴ്നാട്
2. അമൃത സ്കൂൾ ഓഫ് ബിസിനസ്, അമൃതപുരി, കൊല്ലം
3. അമൃത സ്കൂൾ ഓഫ് ബിസിനസ്, കൊച്ചി, കേരളം
4. അമൃത സ്കൂൾ ഓഫ് ബിസിനസ്, ബംഗലൂരു, കർണാടകം

കോയമ്പത്തൂരിൽ നിന്ന് 14 കിലോമീറ്റർ ദൂരെയുള്ള ഒരു ഉറക്കംതൂങ്ങി ഗ്രാമമായിരുന്നു എട്ടിമടൈ. പക്ഷേ ഇപ്പോൾ ഈ ഗ്രാമത്തിൽ നിന്ന് ഓരോ വർഷവും നൂറു കണക്കിന് എഞ്ചിനീയർമാരും ബയോടെക്നോളജിസ്റ്റുകളും ഡോക്ടർമാരും മാനേജ്മെൻറ് വിദഗ്ധരും പുറത്തു വരുന്നു. അമൃത വിശ്വവിദ്യാ പീഠത്തിനു കീഴിലുള്ള സ്കൂൾ ഓഫ് എഞ്ചിനീയറിങ്ങിനു പുറമേ പ്രശസ്തമായ അമൃത സ്കൂൾ ഓഫ് ബിസിനസിനും ആതിഥ്യമരുളുന്നു ഈ ഗ്രാമം. 1996-ൽ സ്ഥാപിതമായ ഈ വിദ്യാകേന്ദ്രം ഇന്ത്യയിലെ മികച്ച ബിസിനസ് സ്കൂളുകളുടെ പട്ടികയിൽ സ്ഥിരമായി ഇടം കണ്ടെത്തുന്നു.

ഏറ്റവും മികച്ച അധ്യാപകരും കഴിവുറ്റ വിദ്യാർത്ഥികളും കോയമ്പ



# മാതാ അമൃതാനന്ദമയി സ്പെഷ്യൽ | വിദ്യാഭ്യാസം

ത്തൂർ, അമൃതപുരി, ബംഗലൂരു, കൊച്ചി ക്യാംപസുകളിലെ സ്കൂൾ ഓഫ് ബിസിനസുകളുടെ അഭിമാനമാണ്. 2009-ൽ അമൃതപുരി, കൊച്ചി, ബംഗലൂരു എന്നിവിടങ്ങളിലെ ക്യാംപസുകളിൽ മുഴുവൻ സമയ എം ബി എ കോഴ്സുകൾ ആരംഭിച്ചു. കോയമ്പത്തൂരിലെ സ്ഥാപനം മാനേജ്മെൻറിൽ ഒരു ഡോക്ടറൽ കോഴ്സും നൽകുന്നുണ്ട്. ലോകത്തെ ഏറ്റവും മികച്ച ബിസിനസ് സ്കൂളുകളോടു കിടപിടിക്കാവുന്ന രീതിയിലുള്ള ഒരു മികച്ച കരിക്കുലമാണ് ഈ നാലു സ്ഥാപനങ്ങളും നൽകുന്നത്.

മികച്ച ലൈബ്രറികളും കംപ്യൂട്ടർ ലാബുകളും ഈ സ്ഥാപനങ്ങളുടെ മറ്റൊരു ആകർഷണമാണ്. അന്തർദേശീയ നിലവാരത്തിലുള്ള അടിസ്ഥാന സൗകര്യങ്ങൾ ലഭ്യമായ ഈ ക്യാംപസുകളിൽ നിന്ന് പുറത്തുവരുന്ന മാനേജ്മെൻറ് ബിരുദധാരികൾക്ക് ഇന്ത്യക്കകത്തും പുറത്തുമുള്ള മികച്ച സ്ഥാപനങ്ങളിൽ അനായാസം തൊഴിൽ നേടാൻ കഴിയും. കരിക്കുലത്തിൻെറ ഭാഗമായി ഒന്നും രണ്ടും പഠന വർഷങ്ങൾക്കിടയിലുള്ള വേനൽക്കാല ഒഴിവിൽ ഇന്ത്യയിലെ പ്രമുഖ വ്യവസായ സ്ഥാപനങ്ങളിൽ പത്താഴ്ച നീളുന്ന ഒരു പ്രോജക്ട് ചെയ്യാനും വിദ്യാർത്ഥികൾക്ക് അവസരം ലഭിക്കും.

## പഠിപ്പിക്കാൻ പഠിച്ച്

1. അമൃത സ്കൂൾ ഓഫ് എജ്യൂക്കേഷൻ, മൈസൂർ, കർണ്ണാടകം

മൂല്യാധിഷ്ഠിതവും സമഗ്രവും വിഷയാന്തരവുമായ വിദ്യാഭ്യാസം നൽകുക എന്ന അമൃത വിശ്വവിദ്യാ പീഠത്തിൻെറ ലക്ഷ്യം അമൃത സ്കൂൾ ഓഫ് എജ്യൂക്കേഷൻെറ സ്ഥാപനത്തോടെ യാഥാർത്ഥ്യമാകുകയായിരുന്നു. ഭാവി തലമുറകൾക്ക് ധാർമ്മികതയിലൂന്നിയ വിദ്യാഭ്യാസം നൽകാൻ പ്രാപ്തരായ അധ്യാപകരെ വാർത്തെടുക്കുക എന്ന ഉദ്ദേശ്യത്തോടെ ആരംഭിച്ച ഈ സ്ഥാപനം അതിൻെറ ലക്ഷ്യങ്ങളിലും അക്കാദമിക കാര്യങ്ങളിലും വിഭവങ്ങളിലും പാഠ്യേതര പ്രവർത്തനങ്ങൾക്കു നൽകുന്ന പ്രോത്സാഹനത്തിലും സർവകലാശാലയുടെ ഈ തത്വം ഉയർത്തിപ്പിടിക്കുന്നു.

മൈസൂരിലെ ശാന്തസുന്ദരമായ അഞ്ചേക്കർ ക്യാംപസിൽ സ്ഥിതി ചെയ്യുന്ന ഈ സ്ഥാപനം നിലവിലെ സാങ്കേതികവിദ്യയും പ്രായോഗിക പരിശീലനവും ആത്മീയ മൂല്യങ്ങളും ഒത്തുചേർന്ന ഒരു വിദ്യാഭ്യാസ രീതിയാണ് മുന്നോട്ടു വയ്ക്കുന്നത്. കംപ്യൂട്ടർ വിദ്യാഭ്യാസം, പാരിസ്ഥിതിക വിദ്യാഭ്യാസം, പഠനത്തിൻെറ വിലയിരുത്തൽ, മാർഗനിർദേശങ്ങൾ, കൗൺസലിങ് എന്നീ വിഷയങ്ങൾ പരമ്പരാഗതമായ വിദ്യാഭ്യാസ മനശ്ശാസ്ത്രം, അധ്യാപന പരിശീലനം തുടങ്ങിയ വിഷയങ്ങൾക്കൊപ്പം ഇവിടെ പഠിപ്പിക്കുന്നുണ്ട്. സാംസ്കാരിക, ആത്മീയ, കലാ, സാമൂഹ്യ സേവന പ്രവർത്തനങ്ങളും കരിക്കുലത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. കോഴ്സിൻെറ ഭാഗമായി മൂന്നു ദിവസത്തെ ഗ്രാമ സന്ദർശന പരിപാടിയുമുണ്ട്. ഇതിൽ വിദ്യാർത്ഥികൾ സാമൂഹ്യ വിഷയങ്ങളിൽ ഗ്രാമീണർക്കൊപ്പം പ്രവർത്തിക്കും.

ഏതെങ്കിലും ബിരുദം നേടിയവർക്ക് (ബി എ, ബി കോം അല്ലെങ്കിൽ ബി എസ് സി) 10 മാസത്തെ ബി എഡ് കോഴ്സു തെരഞ്ഞെടുക്കാം. ബി എഡ് ബിരുദം നേടിയവർക്ക് രാജ്യത്തെവിടെയുമുള്ള സെക്കൻഡറി സ്കൂളുകളിൽ പഠിപ്പിക്കാനാകും. ബി എഡ് ലഭിച്ച 90 ശതമാനം പേർക്കും ഇന്ത്യയിലെ വിവിധ വിദ്യാലയങ്ങളിൽ തൊഴിൽ ലഭിക്കുന്നുമുണ്ട്. ചിലർ ഈ മേഖലയിൽ ബിരുദാനന്തര ബിരുദം നേടാനാണു താൽപര്യം കാണിക്കുക.

## കല, ശാസ്ത്രം, സാമൂഹ്യ സേവനം

1. അമൃത സ്കൂൾ ഓഫ് ആർട്സ് ആൻറ് സയൻസസ്, അമൃതപുരി, കൊല്ലം
2. അമൃത സ്കൂൾ ഓഫ് ആർട്സ് ആൻറ് സയൻസസ്, കൊച്ചി
3. അമൃത സ്കൂൾ ഓഫ് ആർട്സ് ആൻറ് സയൻസസ്, മൈസൂർ


അമൃത വിശ്വവിദ്യാപീഠത്തിലെ ഒരു ക്ലാസ് റൂം

വിവിധ സ്ഥലങ്ങളിൽ ആർട്സ്, സയൻസ് വിദ്യാഭ്യാസ സ്ഥാപനങ്ങളും അമൃത വിശ്വവിദ്യാ പീഠം നടത്തുന്നുണ്ട്. തെക്കേ ഇന്ത്യയുടെ വിദ്യാഭ്യാസ മേഖലയിൽ ദീർഘകാലമായി പ്രശസ്തിയാർജ്ജിച്ച രണ്ടു സ്ഥാപനങ്ങളാണ് അമൃതപുരിയിലേയും കൊച്ചിയിലേയും ആർട്സ്, സയൻസ് കോളെജുകൾ. അമൃതപുരിയിലെ കോളെജിൽ ബിബിഎം, ബി കോം, എം സി എ, ബി എസ് സി (കംപ്യൂട്ടർ സയൻസ്), എം എസ് സി (കംപ്യൂട്ടർ സയൻസ്), എം എസ് സി (കെമിസ്ട്രി), എം എസ് സി (ഇൻറഗ്രേറ്റഡ് ഫിസിക്സ് ആൻറ് മാത്സ്), എന്നീ കോഴ്സുകളും കൊച്ചിയിലെ കോളെജിൽ ബി സി എ, എം സി എ, ബി കോം, എം കോം, ബി എസ് സി (വിഷ്വൽ മീഡിയ ആൻറ് കമ്യൂണിക്കേഷൻ), എം എസ് സി (ഹോസ്പിറ്റൽ അഡ്മിനിസ്ട്രേഷൻ), എം എസ് സി (ഐ ടി), എം എസ് സി (എം ഐ എസ്), എം എഫ് എ എന്നീ കോഴ്സുകളും ലഭ്യമാണ്.

മൈസൂരിലെ സ്കൂൾ ഓഫ് ആർട്സ് ആൻറ് സയൻസസിൽ ബിബിഎം, ബിസിഎ, എം സി എ, എം എസ് സി (ഐ ടി), ബി എസ് സി (ബയോകെമിസ്ട്രി), ബി എസ് സി (ബോട്ടണി), ബി എസ് സി



(മൈക്രോബയോളജി), സ്കൂൾ ഓഫ് എജ്യുക്കേഷൻ നടത്തുന്ന ബി എഡ് എന്നീ കോഴ്സുകളാണുള്ളത്.

അമൃത സർവകലാശാലയിലെ സാമൂഹ്യ പ്രവർത്തനത്തിലുള്ള ബിരുദാനന്തര ബിരുദ കോഴ്സ് ഒരു നല്ല ലോകത്തെക്കുറിച്ചുള്ള അമ്മയുടെ കാഴ്ചപ്പാടും സങ്കൽപങ്ങളും അടിസ്ഥാനമാക്കിയുള്ളതാണ്. ഒരുപാടു രീതിയിൽ സവിശേഷമായ ഈ കോഴ്സിന്റെ ഒരു പ്രധാന പ്രത്യേകത വിദ്യാർത്ഥികളെ പഠന പ്രക്രിയയുടെ ഭാഗമായി സമൂഹത്തിലെ യഥാർത്ഥ സാഹചര്യങ്ങളുമായി മുഖാമുഖം കൊണ്ടുവരികയും അവരിലെ സാമൂഹ്യ പ്രതിബദ്ധത വളർത്തുകയും ചെയ്യുന്നതാണ്. വിദ്യാർത്ഥികളെ കൂടുതൽ ഉത്തരവാദിത്വ ബോധമുള്ളവരാക്കുകയും അവർ ജീവിക്കുന്ന സമൂഹത്തെ ശാക്തീകരിക്കുകയും ചെയ്യുന്ന രീതിശാസ്ത്രമാണ് ഈ കോഴ്സിനുള്ളത്. സാമൂഹ്യ പ്രവർത്തനത്തിന്റെ അടിസ്ഥാന തത്വങ്ങൾ മനസ്സിലാക്കുന്നതിനും അതിനെ യഥാർത്ഥ ജീവിതത്തിൽ പ്രയോഗിക്കുന്നതിനും വിദ്യാർത്ഥികളെ പ്രാപ്തരാക്കുന്ന തരത്തിലുള്ള നാലു സെമസ്റ്ററുകളാണ് ഈ കോഴ്സിൽ ഉൾപ്പെട്ടിരിക്കുന്നത്.

## ബയോടെക് ലോകം

**അമൃത സ്കൂൾ ഓഫ് ബയോടെക്നോളജി, അമൃതപുരി**

ഇക്കാലത്ത് ബയോടെക്നോളജിയില്ലാതെ ഒരു വിദ്യാഭ്യാസ പരിപാടിയും പൂർണമാകില്ല. പുതിയ തൊഴിൽ മേഖലകളിൽ തൊഴിൽ ലഭിക്കാൻ വിദ്യാർത്ഥികളെ ഏറ്റവും സഹായിക്കുന്ന കോഴ്സുകളിൽ ഒന്നായി ഈ വിഷയം മാറിയിരിക്കുകയാണ്. വിശ്വവിദ്യാ പീഠം അതിന്റെ സ്വന്തം അമൃത സ്കൂൾ ഓഫ് ബയോടെക്നോളജി എന്ന ഒരു അധ്യാപന, ഗവേഷണ സ്ഥാപനം സ്ഥാപിച്ചിരിക്കുന്നത് ഈ പ്രവണത കണ്ടറിഞ്ഞാണ്. സെപ്തംബർ 2004-നു സ്ഥാപിതമായ സ്കൂൾ ഓഫ് ബയോടെക്നോളജി ലൈഫ് സയൻസിന്റെ പരിധിയിൽ ഉൾപ്പെടുന്ന ബഹുമുഖ വിഷയങ്ങളിൽ ഉന്നത നിലവാരത്തിലുള്ള ഗവേഷണ പ്രവർത്തനങ്ങളും ഗവേഷണാധിഷ്ഠിത വിദ്യാഭ്യാസവും നൽകുന്നുണ്ട്. അമൃതപുരി ക്യാംപസിനുള്ളിൽ സ്ഥിതി ചെയ്യുന്ന ഈ സ്ഥാപനത്തിന്റെ പ്രധാന മേന്മ, ദേശീയ, അന്തർദേശീയ സ്ഥാപനങ്ങളിൽ ഗവേഷണ പരിചയമുള്ള ഒരു സംഘം മികച്ച അധ്യാപകരുടെ സാന്നിധ്യമാണ്. ഇന്ത്യൻ സർക്കാരിന്റെ ശാസ്ത്ര സാങ്കേതിക വകുപ്പിനു കീഴിലുള്ള ടിഫാക് മിഷൻ റീച്ച് പ്രോഗ്രാം നൽകുന്ന "കോർ" (സെന്റർ ഓഫ് റെലവൻസ് ആൻറ് എക്സലൻസ്) പദവിക്ക് സ്കൂൾ ഓഫ് ബയോടെക്നോളജി അർഹമായിട്ടുണ്ട്.

## ജീവിതാമൃതം

**1. അമൃത സ്കൂൾ ഓഫ് മെഡിസിൻ, കൊച്ചി**

**2. സ്കൂൾസ് ഓഫ് ഡെൻറിസ്ട്രി, ഫാർമസി, നഴ്സിങ്**

**3. അമൃത സ്കൂൾ ഓഫ് ആയുർവേദ, കൊല്ലം**

അമ്മയുടെ സംരംഭങ്ങളിൽ വളരെയേറെ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ് മെഡിക്കൽ വിദ്യാഭ്യാസം. 2002-ൽ രൂപപ്പെട്ട ഒരു ആശയമാണ് അമൃത സ്കൂൾ ഓഫ് മെഡിസിന്റെ സ്ഥാപനത്തിലേക്കു നയിച്ചത്. ഇവിടെ മെഡിക്കൽ വിദ്യാഭ്യാസമെന്നത് ജീവിതങ്ങളെ രക്ഷിക്കുകയും സേവിക്കുകയും ചെയ്യുന്ന കാരുണ്യഭരിതവും നന്മ നിറഞ്ഞതുമായ ഒരു മാർഗമാണ്. എല്ലാ സൗകര്യങ്ങളുമുള്ള ലബോറട്ടറികളും ലെക്ചർ ഹാളുകളും മികച്ച മെഡിക്കൽ സോഫ്റ്റ്‌വെയറുകളും വിസ്തൃതമായ അനാട്ടമി മ്യൂസിയവുമുള്ള ഈ സ്ഥാപനം സ്ഥിതി ചെയ്യുന്ന ക്യാംപസിൽ തന്നെയാണ് പ്രശസ്തമായ അമൃത ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസ് ആശുപത്രിയും സ്ഥിതി ചെയ്യുന്നത്. 120,000 ചതുരശ്ര അടി സ്ഥലത്ത് സ്ഥിതി ചെയ്യുന്ന, 14 നിലകളുള്ള ഈ വിദ്യാഭ്യാസ കേന്ദ്രത്തിന് ആഗോള നിലവാരമാണുള്ളത്. സമൂഹവും വിദ്യാഭ്യാസ വിചക്ഷണരും ഈ സ്ഥാപനത്തിന് ലോക നിലവാരത്തിലുള്ളത് എന്ന വിശേഷണം നൽകിക്കഴിഞ്ഞു.

പുതിയ കഴിവുകൾ പരിശീലിക്കാനുള്ള അവസരം നൽകുന്നതിനൊപ്പം തന്നെ പഠിക്കാനും സേവനം നടത്താനുമുള്ള ഒരു വിദ്യാർത്ഥിയുടെ കഴിവ് വികസിപ്പിക്കുക കൂടി ചെയ്യുന്ന ഒരു അന്തരീക്ഷത്തിലാണ് അമൃത സ്കൂൾ ഓഫ് മെഡിസിൻ പ്രവർത്തിക്കുന്നത്. എല്ലാ പ്രവൃത്തിയിലും കരുണയും മനസ്സിലാക്കലും ഉൾപ്പെടുത്തുന്നതിനാണ് ഇവിടെ പ്രാധാന്യം നൽകുന്നത്. ഇത് വിദ്യാർത്ഥിയുടെ ബൗദ്ധികവും വ്യക്തിപരവുമായ വളർച്ചയ്ക്ക് സഹായകമാകുന്നു. അഞ്ചര വർഷം നീളുന്ന കോഴ്സ് (ഒരു വർഷത്തെ ഇന്റേൺഷിപ്പ് ഉൾപ്പെടെ) പൂർത്തിയാക്കുന്ന വിദ്യാർത്ഥികൾക്ക് എം ബി ബി എസ് ബിരുദം ലഭിക്കും. മെഡിക്കൽ കൗൺസിൽ ഓഫ് ഇന്ത്യയുടെ മാർഗനിർദേശങ്ങളനുസരിച്ച് മെഡിക്കൽ വിദ്യാഭ്യാസത്തിലെ പുതിയ ആവശ്യകതകൾ നിവർത്തിക്കുന്നതിനും ജീവൻ രക്ഷയ്ക്കുള്ള പുതിയ സൗകര്യങ്ങൾ കണ്ടെത്തുന്നതിനും സഹായിക്കുന്ന തരത്തിലാണ് കരിക്കുലം രൂപപ്പെടുത്തിരിക്കുന്നത്.



അമൃത വിശ്വവിദ്യാ പീഠത്തിലെ കായിക പരിശീലനം



# മാതാ അമൃതാനന്ദമയി സ്പെഷ്യൽ

## വിദ്യാഭ്യാസം

അമൃത സ്കൂൾ ഓഫ് മെഡിസിനുമായി ബന്ധപ്പെട്ടു പ്രവർത്തിക്കുന്ന സ്കൂൾ ഓഫ് ഡെൻറിസ്ട്രി, സ്കൂൾ ഓഫ് നഴ്സിങ്, സ്കൂൾ ഓഫ് ഫാർമസി എന്നിവ മെഡിക്കൽ വിദ്യാഭ്യാസത്തെ സമഗ്രവും സമ്പൂർണവുമായ ഒരു പാക്കേജ് ആക്കി മാറ്റുന്നു. ഒരു വർഷം 60 വിദ്യാർത്ഥികളെ പ്രവേശിപ്പിക്കുന്ന ഡൻറിസ്ട്രി കോഴ്സിൻെറ കാലയളവ് അഞ്ചു വർഷമാണ്. താൽപര്യമെങ്കിൽ ആറു മാസത്തെ ഇൻേറൺഷിപ്പ് കൂടി തെരഞ്ഞെടുക്കാം. സ്കൂൾ ഓഫ് നഴ്സിങ്ങിൽ നാലു വർഷം നീളുന്ന ബിരുദ കോഴ്സാണുള്ളത്. ഒരു വർഷത്തെ ഇൻേറൺഷിപ്പ് ഈ കോഴ്സിൽ നിർബന്ധമാണ്.

സ്കൂൾ ഓഫ് നഴ്സിങ്ങിന് കേരള നഴ്സസ് ആൻറ് മിഡ് വൈവ്സ് കൗൺസിലിൻേറയും ഇന്ത്യൻ നഴ്സിങ് കൗൺസിലിൻേറയും അംഗീകാരം സിദ്ധിച്ചിട്ടുണ്ട്. നാലു വിഷയങ്ങളിൽ (മെഡിക്കൽ സർജിക്കൽ നഴ്സിങ്, ചൈൽഡ് ഹെൽത്ത് നഴ്സിങ്, ഒബ്സ്ട്രീറ്റിക്, ഗൈനക്കോളജിക്കൽ നഴ്സിങ്, സൈക്യാട്രിക് നഴ്സിങ്) 20 വിദ്യാർത്ഥികളെ ഉൾപ്പെടുത്തിക്കൊണ്ടുള്ള എം എസ് സി നഴ്സിങ് കോഴ്സ് ആരംഭിക്കാൻ ഇന്ത്യൻ നഴ്സിങ് കൗൺസിലിൻെറ അനുമതി ലഭിച്ചിട്ടുള്ള കേരളത്തിലെ ഏക സ്വകാര്യ വിദ്യാഭ്യാസ സ്ഥാപനമാണിത്.

അതേ സമയം, ഫാർമസ്യൂട്ടിക്കൽ സയൻസ് മേഖലയിലെ എല്ലാ തലങ്ങളിലും ശ്രദ്ധ കേന്ദ്രീകരിക്കുന്ന ഒരു മികവിൻെറ കേന്ദ്രമായാണ് സ്കൂൾ ഓഫ് ഫാർമസി വിഭാവനം ചെയ്യപ്പെട്ടത്. ഹെർബൽ ഫാർമസിസ്റ്റുകൾക്ക് പാരമ്പര്യമായി ലഭിച്ച ഔഷധക്കൂട്ടുകളെക്കുറിച്ച് പഠനം നടത്താൻ- പാരമ്പര്യ വൈദ്യന്മാരുമായി ചർച്ചകൾ നടത്തിയും കൃഷിയുടെ രീതികൾ ക്രമീകരിച്ചും ഔഷധ നിർമ്മാണ പ്രക്രിയ ശാസ്ത്രീയമായി വിശദീകരിച്ചും- ഉള്ള പരിശീലനം ഇവിടെ നിന്നു ലഭിക്കും. നാലു വർഷമാണ് ബി ഫാം ഡിഗ്രി കോഴ്സിൻെറ കാലയളവ് ഔഷധ നിർമ്മാണ വ്യവസായ മേഖലയിലും ആശുപത്രികളിലുമായി രണ്ടു മാസത്തെ പ്രായോഗിക പരിശീലനവും നൽകും.

ഒരു ആയുർവേദ കോളേജും ആശുപത്രിയും അമൃതപുരി ക്യാംപസിലുണ്ട്. കരുനാഗപ്പള്ളിയിൽ നിന്ന് അധികം അകലെയല്ലാതെ മമോഹരമായ കായലിൻെറ തീരത്ത് 25 ഏക്കറിലായി ഈ സ്ഥാപനം വ്യാപിച്ചു കിടക്കുന്നു.



അമൃത സ്കൂൾ ഓഫ് ആയുർവേദ, കൊല്ലം

### ലോകത്തോടു സംസാരിക്കാൻ

അമൃ സ്കൂൾ ഓഫ് കമ്യൂണിക്കേഷൻ, എട്ടിമടൈ, കോയമ്പത്തൂർ

മാധ്യമലോകത്തെ വിവിധ മേഖലകളിൽ പ്രവർത്തിക്കാൻ താൽപര്യമുള്ള വിദ്യാർത്ഥികൾക്ക് മികച്ച വിദ്യാഭ്യാസം നൽകാനായി സ്ഥാപിതമായതാണ് അമൃത സ്കൂൾ ഓഫ് കമ്യൂണിക്കേഷൻ. കോയമ്പത്തൂരിൽ സ്ഥിതി ചെയ്യുന്ന ഈ സ്ഥാപനത്തിൽ സോണി ഹൈ എൻറ് ഡിജിറ്റൽ ക്യാമറകൾ, ഓഡിയോ, വിഷൻ മിക്സിങ്, ഗ്രാഫിക്സ് ആൻറ് സൗണ്ട് എഡിറ്റിങ് സോഫ്റ്റ്വെയർ ആൻറ് എക്വിപ്മെൻറ് എന്നീ സൗകര്യങ്ങളുണ്ട്. വിദ്യ എന്നു പേരിട്ടിട്ടുള്ള അമൃത ഡിജിറ്റൽ ലൈബ്രറി ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്നുള്ള മികച്ച സർവകലാശാലകളിൽ നിന്നും ഗവേഷണ സ്ഥാപനങ്ങളിൽ നിന്നുമുള്ളപ്രബന്ധങ്ങളും പഠന പ്രക്രിയയ്ക്കു സഹായകമാകുന്ന മറ്റ് വിഭവങ്ങളും സൂക്ഷിച്ചു വച്ചിരിക്കുന്ന ഒരു ഡിജിറ്റൽ ജ്ഞാനനിക്ഷേപ കേന്ദ്രമാണ്. ഓഡിയോ, ലേഖനങ്ങൾ, വീഡിയോ പ്രഭാഷണങ്ങൾ, പത്രമാസികകൾ, വാർത്താവതരണങ്ങൾ, ഡോക്യുമെൻററികൾ തുടങ്ങി അറിവിൻെറ അക്ഷയഖനിയാണ് 1.5 ടെറാബൈറ്റുകളിലായി വ്യാപിച്ചു കിടക്കുന്നത്. ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്ന് ഇത്രയേറെ വൈവിധ്യമുള്ള അറിവുകളുടെ ഒരു സമാഹാരം ഏറെ അപൂർവമാണ്.

എല്ലാ വിദ്യാകേന്ദ്രങ്ങളിലും പെൺകുട്ടികൾക്കും ആൺകുട്ടികൾക്കും പ്രത്യേക താമസ സ്ഥലങ്ങൾ, യോഗ, ധ്യാനം, കായിക വിനോദങ്ങൾ, സംഗീതം എന്നീ സൗകര്യങ്ങൾ ലഭ്യമാണ്.

അമൃത വിശ്വവിദ്യാ പീഠത്തിൽ ഏറെ പ്രാധാന്യമർഹിക്കുന്ന ഒരു പ്രക്രിയയാണ് ഗവേഷണ പ്രവർത്തനങ്ങൾ. ലോകനന്മയെ സംബന്ധിച്ചുള്ള അമ്മയുടെ കാഴ്ചപ്പാടുകൾ മനസ്സിൽ സൂക്ഷിച്ച് വൈവിധ്യമാർന്ന പ്രോജക്ടുകളാണ് ഇവിടത്തെ ഗവേഷകർ ഏറ്റെടുക്കുന്നത്. ഏറ്റവും മികച്ച ഉദാഹരണം അമൃത സെൻറർ ഫോർ നാനോ സയൻസസ് ആണ്. സർവകലാശാലയിൽ ഒരു പ്രത്യേക കേന്ദ്രമായി സ്ഥിതി ചെയ്യുന്ന ഇവിടെ ക്യാൻസർ രോഗ ചികിത്സയിലും അവയവങ്ങൾ മാറ്റിവയ്ക്കുന്ന മേഖലയിലും വിപ്ലവകരമായ മാറ്റങ്ങൾ വരുത്താൻ സഹായകമായ നിരവധി ഗവേഷണ പ്രവർത്തനങ്ങൾ നടക്കുന്നു. ബയോമെഡിക്കൽ മേഖലയിൽ ഇന്ത്യൻ സർക്കാരിൻെറ സഹായത്തോടെ ആരംഭിച്ച ആദ്യത്തെ നാനോടെക്നോളജി സെൻറർ കൂടിയാണ് ഇത്.

മെഡിക്കൽ രംഗത്തെ ഗവേഷണ പ്രവർത്തനങ്ങൾക്കും അമൃത ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസിൽ ധാരാളം അവസരങ്ങളുണ്ട്. മോളിക്യുലാർ മെഡിസിനിൽ ലോക നിലവാരത്തിലുള്ള ക്ലിനിക്കൽ, ശാസ്ത്രീയ ഗവേഷണ കേന്ദ്രം ഇൻസ്റ്റിറ്റ്യൂട്ടിൻെറ അഭിമാനമാണ്. ബയോഇൻഫർമാറ്റിക്സ്, ഹ്യൂമൻ ജനറ്റിക്സ്, ഇമ്യൂണോളജി, ഹേമോപോസിസ് ആൻറ് സ്റ്റെം സെൽസ്, ന്യൂറോസയൻസസ് എന്നീ മേഖലകളിലാണ് ഇവിടെ പ്രധാനമായും ഗവേഷണങ്ങൾ നടക്കുന്നത്.

വിദ്യാപീഠത്തിനു കീഴിലുള്ള സെൻറർ ഫോർ മോളിക്യുലാർ മെഡിസിൻ ഗവേഷകർക്കും ക്ലിനിക്കൽ ശാസ്ത്രജ്ഞന്മാർക്കും ഒന്നിച്ചു കൂടാനും മനുഷ്യവംശത്തിന് ഗുണകരമാകുന്ന തരത്തിലുള്ള കണ്ടുപിടിത്തങ്ങൾ നടത്താനുമുള്ള സാധ്യതയൊരുക്കുന്നു.





# മാർഗദർശിയാകുന്ന സാന്നിധ്യം



ബിപിൻ നായർ

*പ്രൊഫസർ, അമൃത സ്കൂൾ ഓഫ് ബയോടെക്നോളജി*

സർവകലാശാലയേയും രാഷ്ട്രത്തേയും വിദ്യാഭ്യാസത്തിന്റേയും ശാസ്ത്രത്തിന്റേയും സാങ്കേതികവിദ്യയുടേയും അതിർമേഖലകളിലേക്ക് ഉയർത്തുകയെന്ന അമ്മയുടെ ദർശനം അസംഖ്യം വിശിഷ്ട സ്ഥാപനങ്ങളിലൂടെ സാക്ഷാൽക്കരിക്കപ്പെട്ടു. 2004 സെപ്തംബറിൽ സ്ഥാപിതമായ അമൃത സ്കൂൾ ഓഫ് ബയോടെക്നോളജിയാണ് ഒന്നാന്തരമൊരു ഉദാഹരണം.

തുടക്കമിട്ട് കുറഞ്ഞ നാളുകൾക്കുള്ളിൽ ബയോടെക്നോളജിയിലും ജൈവശാസ്ത്രങ്ങളിലും ഉന്നത പഠനത്തിനുള്ള ഇഷ്ട സ്ഥാപനമായി സ്കൂൾ ഓഫ് ബയോടെക്നോളജി സാന്നിധ്യമറിയിച്ചു കഴിഞ്ഞു. ഭാരത സർക്കാരിന്റെ ശാസ്ത്ര-സാങ്കേതിക വകുപ്പിന്റെ മിഷൻ റിസർച്ച് പദ്ധതിക്കു കീഴിൽ ടി ഐ എഫ് എ സി സെന്റർ ഫോർ റെലവൻസ് ആൻറ് എക്സലൻസ് (കോർ) കൂടിയാണ് ഈ സ്കൂൾ.

അമ്മയുടെ നിരന്തരമായ മാർഗനിർദേശവും പ്രോത്സാഹനവും വഴി പ്രമേഹവും മറ്റ് സങ്കീർണമായ രോഗങ്ങളും ചെറുക്കാനുള്ള ഔഷധങ്ങളും പ്രതിരോധ സംവിധാനങ്ങളും വികസിപ്പിക്കുന്നതിൽ ശ്രദ്ധയൂന്നുന്ന സജീവമായ ഒരു ഗവേഷണ പദ്ധതിയും സ്കൂൾ ഓഫ് ബയോടെക്നോളജിക്കുണ്ട്. അതിനൂതന ശൈലിയിലുള്ള പാഠ്യപദ്ധതിയും മുന്തിയ സൗകര്യങ്ങളും അർപ്പണബോധവും അനുഭവസമ്പത്തുമുള്ള അധ്യാപകരും സജീവമായ ഒരു അക്കാദമിക പരിസ്ഥിതിയും പഠനത്തോടുള്ള അനന്യമായ ഒരു സമീപനവും ഈ മേഖലയിൽ വിദ്യാർത്ഥികളുടെ സർവതോമുഖമായ വികാസത്തിനനുയോജ്യമായ ഒരു അന്തരീക്ഷം നൽകുന്നു.

മാർഗദീപവും ചാൻസലറുമെന്ന നിലയിൽ കാലാകാലങ്ങളിൽ മക്കൾ നേരിടേണ്ടി വരുന്ന അവസരങ്ങളിലും വെല്ലുവിളികളിലും അമ്മ അതീവ ശ്രദ്ധ പുലർത്തുകയും പോംവഴികൾ നിർദ്ദേശിക്കുകയും ചെയ്യുന്നു. മക്കളുടെ ഓരോ പ്രവൃത്തിയിലും ചിന്തയിലും വാക്കിലും പുതുജീവനും ചൈതന്യവും പകരുന്ന അമ്മയുടെ അസാധാരണ രീതിയെക്കുറിച്ചു പഠിക്കുന്നത് തീർച്ചയായും എപ്പോഴും ഹൃദയാവർജകവും ആദരമുളവാക്കുന്നതുമാണ്.

സ്കൂൾ ഓഫ് ബയോടെക്നോളജിയിൽ നടന്നു വരുന്ന എല്ലാ ഗവേഷണ പ്രവർത്തനങ്ങളിലും അമ്മ അതീവ താൽപര്യം പ്രകടിപ്പിച്ചിട്ടുണ്ട്. ത്വക്കിന്റെ ബാഹ്യപാളിക്കടിയിലൂടെ മരുന്നു നൽകുന്നതിന് സ്വയം പ്രവർത്തിക്കുന്ന ഒരു ഇൻസുലിൻ പമ്പ് വികസിപ്പിക്കുന്നതു മുതൽ മാരക മുറിവുകൾ സുഖപ്പെടുത്തുന്നതിനുള്ള പരമ്പരാഗത



**അതി നൂതനമായ പാഠ്യപദ്ധതിയും അർപ്പണബോധവും അനുഭവസമ്പത്തുമുള്ള അധ്യാപകരും അനുയോജ്യമായ അന്തരീക്ഷം നൽകുന്നു.**

പരിഹാരമാർഗങ്ങൾ വരെ ഉൾപ്പെടുന്ന സ്കൂളിന്റെ മുൻനിര ഗവേഷണ പദ്ധതിക്കും ഇൻസുലിൻ പ്രതിരോധം, അപൂർവമായ ചിലയിനം ചെടികളിൽ നിന്ന് ബയോ ആക്ടീവ് തന്മാത്രകളെ വേർതിരിക്കൽ, പാമ്പിൻ വിഷ വിരുദ്ധ ചികിത്സ, ന്യൂറോൺ വ്യവസ്ഥിതിയുടെ കംപ്യൂട്ടേഷനൽ മോഡലിങ് എന്നിവയിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്ന മറ്റു ഗവേഷണ പദ്ധതികൾക്കും വേണ്ട നിർണായക നിർദ്ദേശങ്ങളും പ്രധാന ഉപദേശങ്ങളും നൽകി അവർക്കു മാത്രം കഴിയുന്ന രീതിയിൽ ഗുരുവും മഹാത്മാവും ചാൻസലറും മറ്റു പലതുമായി തന്റെ ഭാഗം അസാധാരണമാം വിധം പൂർത്തീകരിക്കുകയാണ് അമ്മ.



# സഹസ്രദീപ്തിയായി തിളങ്ങുന്ന കാരുണ്യം



കൃഷ്ണ ചന്ദ്രൻ

*ഗായകൻ, നടൻ*

ഞാൻ ആദ്യമായി അമ്മയുടെ സവിധത്തിൽ എത്തുന്നത് 1988-ലാണ്. പിന്നീട്, 1990 ഒക്ടോബർ ഏഴാം തീയതി നടന്ന അമ്മയുടെ ജന്മദിനാഘോഷ വേളയിൽ ഭക്തിഗാനം ആലപിക്കാനുള്ള സംഘത്തെ ഒരുക്കാനുള്ള ചുമതല എനിക്കായിരുന്നു. മലേഷ്യ വാസുദേവൻ, പി ലീല, അസിളി, ടി എസ് രാധാകൃഷ്ണൻ കൂടെ ഞാനും അടങ്ങിയതായിരുന്നു സംഘം. വള്ളിക്കാവ് ആശ്രമത്തിൽ വളരെ ലളിതമായിരുന്നു അന്നത്തെ ജന്മദിനാഘോഷ പരിപാടികൾ. അന്ന് പരിപാടി അവതരിപ്പിച്ചതിനു ശേഷം, ഗാനമാലപിച്ച ഞാനൊഴികെ മറ്റെല്ലാവരേയും അമ്മ സമീപത്തു വിളിച്ച് ഒരോ മോതിരം അനുഗ്രഹപൂർവം നൽകി. ഞാൻ വീണ്ടും വീണ്ടും ആലോചിച്ചു: എന്തേ എന്നെ മാത്രം അമ്മ വിളിച്ചില്ല...? മനസ്സിൽ നേരിയ വിഷമം ഉണ്ടായെങ്കിലും അത് പുറത്തു കാണിച്ചില്ല.

ഈ സമയത്ത് എന്റെ മനസ്സിൽ മറ്റൊരാശങ്ക നിറഞ്ഞു കത്തുകയായിരുന്നു. ഭാര്യ വനിതയുടെ പ്രസവസമയം ഏതാണ്ട് രണ്ടാഴ്ചക്കകമായിരുന്നു. എത്രയും പെട്ടെന്ന് മദ്രാസിൽ എത്തണം എന്നുണ്ടായിരുന്നെങ്കിലും അമ്മയെ വിട്ടുപിരിയാനും പ്രയാസം. എട്ടാം തീയതി രാവിലെ അമ്മ എന്നെ വിളിക്കുന്നെന്ന് അറിഞ്ഞ് ഞാൻ അമ്മയുടെ മുറിയിലെത്തി. അപ്പോൾ എന്റെ മനസ്സിലെ ആശങ്ക, ഏതൊരു ലൗകികനേയും പോലെ, ഭാര്യ വനിതയുടെ കാര്യത്തിലായിരുന്നു. ഇക്കാര്യം മനസ്സിലാക്കിയോ എന്തോ, അമ്മ പറഞ്ഞു: "മോനേ, ഒന്നും പേടിക്കേണ്ട, അമ്മ അവളെ മുറുകെ പിടിച്ചിരിക്കയല്ലേ" അമ്മയുടെ ആ വാക്കുകൾ എനിക്ക് പറഞ്ഞറിയിക്കാൻ പറ്റാത്ത ആത്മധൈര്യം പകർന്നു. ആ വേളയിൽ ആകസ്മികമെന്നോണം അമ്മ സ്വന്തം കഴുത്തിലണിഞ്ഞ രുദ്രാക്ഷം എനിക്ക് വച്ചു നീട്ടിയപ്പോൾ മനസ്സ് വല്ലാതെ പിടഞ്ഞുപോയി (അത് എന്റെ ജീവിതയാത്രയിൽ ഇപ്പോഴും കൂടെയുണ്ട്).

പിറ്റേന്ന്, കൃഷ്ണചന്ദ്രനുള്ള യാത്രാക്കൂലിയായി അമ്മ പ്രത്യേകം പറഞ്ഞേൽപിച്ചതാണെന്നു പറഞ്ഞ് ആശ്രമത്തിലെ മുതിർന്ന സ്വാമിമാരിൽ ഒരാളായ അമൃതാനന്ദ സ്വാമി കൈയിൽ ഒരു കവറുമായി എന്റെ അടുത്തെത്തി. എനിക്കാകെസങ്കടമായി. കാരണം ഞാൻ ആശ്രമത്തിലെ അമ്മയുടെ മക്കളിലൊരാളാണ്. എന്തു പറഞ്ഞിട്ടും സ്വാമി വിടാൻ തയാറായില്ല. സ്വാമി പറഞ്ഞു: "ധൈര്യമായി വാങ്ങിക്കോളു... ഒന്നും കാണാതെ അമ്മ ഒരു പ്രവൃത്തിയും ചെയ്യില്ല."

സ്വാമിയുടെ വാക്കുകളും അമ്മയുടെ ഇച്ഛയെ നിരാകരിക്കാൻ കഴിഞ്ഞിട്ടുമാവാം, അമ്മയുടെ പ്രസാദമധുരം നിറഞ്ഞ ആ കവർ ഞാൻ വാങ്ങി, അടുത്ത ദിവസം വീട്ടിലെത്തി. വനിതയ്ക്ക് അമ്മ തന്നയച്ച പ്രസാദം കൊടുത്തു. ഞാൻ കുളിക്കാൻ തീരുമാനിച്ച് കുളിമുറിയിലേക്ക് കയറി. കുളി കഴിഞ്ഞിറങ്ങിയ ഞാൻ കണ്ടത് വനിത എന്തെന്നില്ലാത്ത വേദന കൊണ്ട് പുളയുന്നതാണ്. പ്രസവത്തിന് ഇനിയും രണ്ടാഴ്ച കൂടിയുണ്ട്. ഇപ്പോൾ...? ആലോചിക്കാൻ സമയമില്ല. കാറെടുത്ത് ആശുപത്രിയിലേക്ക് പോവുക തന്നെ. അപ്പോഴാണ് ഒരു കാര്യം ഓർമ്മവന്നത്. പണം...?



അമ്മയോടൊപ്പം കൃഷ്ണചന്ദ്രൻ

> **"ഒന്നും കാണാതെ അമ്മ ഒരു പ്രവൃത്തിയും ചെയ്യില്ല." അമ്മയുടെ കാരുണ്യമാണ് എന്റെ ജീവിതത്തിൽ സഹസ്രദീപ്തിയായി ജ്വലിച്ചുനിൽക്കുന്നത്.**

വീട്ടിൽ പണം കരുതിയിരുന്നില്ല പെട്ടെന്ന് അമ്മ ഏൽപിച്ച കവറിനെക്കുറിച്ചോർത്തു. അമാന്തിച്ചില്ല. ബാഗിനുള്ളിൽ ഭദ്രമായിക്കരുതിയ കവർ തുറന്നു നോക്കി. 1500 രൂപ! തൽക്കാലം അത് ധാരാളം. ഉടൻ ആശുപത്രിയിലെത്തി. അധികം താമസിയാതെ വനിത ഒരു പെൺകുഞ്ഞിന് ജന്മം നൽകി. ഞങ്ങളവളെ അമൃതവർഷിണി എന്ന് പേരിട്ട വിളിച്ചു. ഇന്ന് തിരിഞ്ഞുനോക്കുമ്പോൾ യാത്രാക്കൂലിയായി കവറിലെ പണം വച്ചുനീട്ടുമ്പോൾ സ്വാമി പറഞ്ഞ ആ വാക്കിന്റെ വില മനസ്സിലാവുന്നുണ്ട്.

അമ്മയുടെ അങ്ങനെയുള്ള കാരുണ്യമാണ് രണ്ടു പതിറ്റാണ്ടായി എന്റെ ജീവിതത്തിൽ സഹസ്രദീപ്തി കണക്കെ ജ്വലിച്ചു നിൽക്കുന്നത്.